# ബാലസാഹിത്യ ഗ്രന്ഥാവലി



## ഗുരു നാനാക്

(ജീവിത കഥ)



സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ കേരളാ 1971

ബാലസാഹിത്യ ഗ്രന്ഥാവലി




# ഗുരു നാനാക്

ജീവിതകഥ

1971—1972

സ്റ്റേററ ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ
തിരുവനന്തപുരം.

# ആമുഖം

1971 ജൂൺ—ജൂലായ് മാസങ്ങളിൽ സ്റ്റേററ് ഇൻസ്ററിററ്യൂട്ട് ഓഫ് എഡ്യൂക്കേഷനിൽ വച്ച് ഒരു ബാലസാഹിത്യരചനാലയം സംഘടിപ്പിച്ചു. സാഹിത്യകാരന്മാരായ പതിനേഴ അദ്ധ്യാപകർ അതിൽ പങ്കുകൊണ്ടിരുന്നു. അവരുടെ ശ്രമഫലമായി രൂപംകൊണ്ട ഗ്രന്ഥങ്ങളാണ് ഇവിടെ അവതരിപ്പിക്കുന്നതു്.

പ്രൈമറി വിദ്യാർത്ഥികൾക്കുവേണ്ടി രചിച്ചവയാണ് ഈ ഗ്രന്ഥങ്ങൾ. വിദ്യാർത്ഥികൾക്കു വായനയിലുള്ള ശീലവും താൽപര്യവും വളർത്തുവാൻ ഈ കൃതികൾ ഉപകരിക്കുമെന്നു പ്രത്യാശിക്കുന്നു.

ഡയറക്ടർ

സ്റ്റേററ് ഇൻസ്ററിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ

## 1971—1972 ലെ

### പുസ്തക രചനാലയത്തിൽ പങ്കുകൊണ്ടവർ

1. ശ്രീ. വി. കെ. ബാലചന്ദ്രൻ
2. ,, മണിയൂർ ഇ. ബാലൻ
3. ,, എൻ. ഭാസ്കരപിള്ള
4. ,, സി.എൻ. ഗംഗാധരൻ നായർ
5. ,, പി. ഗോപാലകൃഷ്ണൻ നായർ
6. ,, ജെയിംസ് മണിമല
7. ,, ജോസഫ് കുറവിലങ്ങാട്ട്
8. ,, എൻ. കൃഷ്ണൻകുട്ടി
9. ,, കെ. കൃഷ്ണൻ നായർ
10. ,, വി. പി. കുഞ്ഞിരാമപ്പൊതുവാൾ
11. ,, കുര്യൻ വേമ്പനി
12. ,, എ. നാരായണൻ എംപ്രാന്തിരി
13. ,, കെ. വി. രാമനാഥൻ
14. ,, സി. കെ. ശ്രീവത്സൻ
15. ,, കെ. സുകുമാരൻനായർ
16. ,, എൻ. വാസുദേവൻ നമ്പ്യാതിരി
17. ,, കെ. വേലായുധൻ

# ഉള്ളടക്കം

# ഗുരു നാനാക്

## 1

## അത്ഭുതസിദ്ധിയുള്ള ബാലൻ

റാവി നദി പഞ്ചാബിൻെറ വിരിമാറിലൂടെ പതഞ്ഞൊഴുകുന്നു. ഇരുവശവും വിശാലങ്ങളായ വയലുകളാണ്; കതിരണിയാൻ കാത്തിരിക്കുന്ന ഗോതമ്പു ചെടികൾ നിറഞ്ഞ വയലുകൾ. അദ്ധ്വാനിക്കുന്ന കർഷകരുടെ ഉള്ളു കളിർപ്പിക്കുന്ന കാഴ്ച!

ഈശ്വരഭക്തനായ ഒരു ബാലൻ കാലികളെ മേച്ച് അവിടെ വന്നു. അവൻ ഒരു ആലിൻെറ തണലിൽ എന്തോ ഓർത്തു് ഇരുപ്പായി. കാലികൾ വയലിൽ കടന്നു് ഗോതമ്പു തിന്നു. ഇടയച്ചെറുക്കൻ അതറിഞ്ഞില്ല.

കൃഷിക്കാരൻ ഓടിച്ചെന്നു്, ഗ്രാമത്തലവനായ റായ് ബൂലറിനോടു പരാതി പറഞ്ഞു. അദ്ദേഹം ആ ബാലനെ വിളിച്ചു വരുത്തി ചോദിച്ചു.

"നിൻെറ കാലികൾ ഇയാളുടെ വിള നശിപ്പിച്ചു. നീ എന്തു ചെയ്യുകയായിരുന്നു.?"

"കാലികൾ വിള തിന്നിട്ടില്ല."

"നീ കളവു പറയുകയാണു്."

"ഒരിക്കലുമല്ല" ബാലൻ പറഞ്ഞു.

"എൻെറ വയലിൽ വിള ഒന്നും ശേഷിച്ചിട്ടില്ല, ബാബുജി! കതിരുവരാറായ ഗോതമ്പായിരുന്നു. എല്ലാം കാലികൾ തിന്നു

തീൎത്തു. അതു കണ്ടിട്ടാണു് ഞാൻ ഓടി വന്നതു്. കൃഷിക്കാരൻ പിന്നെയും പറഞ്ഞു.

"നമുക്കൊന്നു പോയി നോക്കാം" റായ് ബൂലർ ഇരുവരേയും കൂട്ടിക്കൊണ്ടു് വയലിലേയ്ക്കു നടന്നു. കുറെപ്പേർ അവരുടെ പിന്നാലെ കൂടി. അവിടെച്ചെന്നപ്പോൾ വിളയൊന്നും നശിച്ചിട്ടുള്ളതായി കണ്ടില്ല. ഗോതമ്പു ചെടികൾ തഴച്ചു വളൎന്നു നില്ക്കുന്നു!

ഇതെന്തൊരു മറിമായം! എല്ലാം നശിച്ചതു കണ്ടിട്ടാണു് കൃഷിക്കാരൻ ഓടിച്ചെന്നു പരാതി പറഞ്ഞതു്. ഒരത്ഭുതം നടന്നിരിക്കുന്നു. എല്ലാവൎക്കും സന്തോഷമായി. ഇടയച്ചെറുക്കൻ ഗ്രാമത്തിൽ അത്ഭുതം പ്രവൎത്തിച്ചിരിക്കുന്നു! അവന്നു് അത്ഭുതം ചെയ്യാനുള്ള കഴിവുണ്ടെന്നു് അവിടെ കൂടിയിരുന്നവരെല്ലാം സമ്മതിച്ചു. ഇന്നു് ലോകം മുഴുവൻ അറിയപ്പെടുന്ന സിഖ് മതത്തിന്റെ സ്ഥാപകനായ ഗുരുനാനാക്കായിരുന്നു ആ ബാലൻ.

താൽവണ്ഡി എന്ന ഗ്രാമത്തിലാണു് ഗുരുനാനാക് ജനിച്ചതു്. 1469- ലായിരുന്നു ജനനം. നാനാക്കിന്റെ ജനനസമയത്തുതന്നെ പല അത്ഭുതങ്ങളും ഉണ്ടായതായി ജനങ്ങൾ വിശ്വസിക്കുന്നു. ജനിച്ച ഉടൻ തന്നെ അദ്ദേഹം മുതിർന്ന ഒരാളെപ്പോലെ ചിരിച്ചുവത്രേ. ആ സമയത്തു ചില ഭക്തന്മാർ സ്വൎഗ്ഗീയ സംഗീതം കേട്ടതായി പറയപ്പെടുന്നു. ഹരദയാൽ എന്ന കുടുംബ ജ്യോത്സ്യൻ ശിശുവിനെ കണ്ടഉടൻ കൈകൂപ്പി വണങ്ങി. ആ ശിശു രാജാവായി വാഴുമെന്നും ഹിന്ദുക്കളും മുസ്ലീങ്ങളും ഒരുപോലെ അദ്ദേഹത്തെ ആദരിക്കുമെന്നും ഹരദയാൽ പ്രവചിച്ചു.

ഒരു ഗവൺമെന്റുദ്യോഗസ്ഥനായ കാളു ആയിരുന്നു നാനാക്കിന്റെ അച്ഛൻ. അമ്മയുടെ പേരു് തൃപ്ത എന്നായിരുന്നു. മാതാപിതാക്കൾ മകനെ "നാനാക്" എന്നു വിളിച്ചു. "ഗുരു" എന്ന സ്ഥാനപ്പേരു ലഭിച്ചതു് പിന്നീടാണു്. ഗുരുനാനാക്കിന്റെ

ജന്മസ്ഥലമായ താൽവണ്ഡി. "നാൻകാനാ സാഹിബ്" എന്നു പേരിലാണ് ഇന്നറിയപ്പെടുന്നത്. പാകിസ്ഥാനിലെ ലാഹോറിനു സമീപമാണ് ഈ പ്രദേശം.

മററു കുട്ടികളെപ്പോലെ കളിച്ചുനടക്കുന്ന സ്വഭാവം നാനാക്കിനില്ലായിരുന്നു. അവൻ വളരെ ശാന്തശീലനും ചിന്താലീനനുമായി കാണപ്പെട്ടു. മററുള്ളവരെ സന്തോഷിപ്പിക്കാൻ പ്രത്യേക കഴിവ് ആ കുട്ടിക്കുണ്ടായിരുന്നു. എല്ലാവരും നാനാക്കിനെ ഇഷ്ടപ്പെട്ടു.

വളരെ ചെറുപ്പത്തിൽതന്നെ നാനാക് സ്കൂളിൽ ചേർന്നു. അവൻെറ പഠനത്തിലുള്ള സാമർത്ഥ്യം അദ്ധ്യാപകനെ അത്ഭുതപ്പെടുത്തി. സന്തുഷ്ടനായ അദ്ധ്യാപകൻ കൂടുതൽ കൂടുതൽ കാര്യങ്ങൾ നാനാക്കിന് പറഞ്ഞുകൊടുത്തു. ഇക്കാലത്തുതന്നെ നാനാക് ഭക്തിഗാനങ്ങൾ രചിച്ചു തുടങ്ങി.

നാനാക്കിൻെറ ബാല്യകാല കവിതകളും പില്ക്കാല കവിതകളും സമാഹരിച്ച് പുസ്തകമാക്കിയിട്ടുണ്ട്. അതുപോലെതന്നെ, മററു പല സിഖ്ഭക്തന്മാരുടെ കവിതകളും നാനാക്കിൻെറ കവിതകളോടു ചേർത്ത് പ്രസിദ്ധീകരിയ്ക്കപ്പെട്ടു. ഈ മഹാഗ്രന്ഥത്തെ "ഗ്രന്ഥ സാഹിബ്" എന്നു പറയുന്നു. ഇതാണ് സിഖുകാരുടെ പ്രധാനപ്പെട്ട മതഗ്രന്ഥം.

മററു വിദ്യാർത്ഥികളേക്കാൾ വളരെ വേഗത്തിൽ നാനാക് പാഠങ്ങൾ പഠിച്ചു തീർത്തു. കൂടുതലൊന്നും ആ ഗ്രാമവിദ്യാലയത്തിൽ നിന്ന് അവനു പഠിക്കാനില്ലായിരുന്നു. അതിനാൽ നാനാക്കിന് വിദ്യാലയം വിടേണ്ടിവന്നു. പിന്നീട് ഒരു മുസ്ലീം അദ്ധ്യാപകൻ അറബി, ഫാർസി എന്നീ ഭാഷകൾ അവനെ പഠിപ്പിച്ചു.

അധികസമയം സ്കൂളിൽ ചെലവഴിക്കാൻ അവൻ ഇഷ്ടപ്പെട്ടില്ല. അടുത്തുള്ള കാടുകളിൽ തപസ്സുചെയ്തിരുന്ന ഭക്തന്മാരെ

അവൻ സന്ദർശിച്ചു. അവരിൽ നിന്നു് വിവിധ മതങ്ങളെപ്പററി പഠിച്ചു. ഒഴിവു സമയങ്ങളിൽ ആ ബാലൻ ധ്യാനത്തിൽ മുഴുകിയിരുന്നു. മകൻ ഈ ലോകത്തിൽ വലിയവനാകണമെന്നാഗ്രഹിച്ച പിതാവിനു് അവൻെറ ഈ സ്വഭാവം തീരെ ഇഷ്ടപ്പെട്ടില്ല.

നാനാക് വീണ്ടും വിദ്യാലയത്തിൽ ചേർന്നു പഠിച്ചു് ഉന്നത ബിരുദം നേടണമെന്നു് അച്ഛൻ ഉപദേശിച്ചു. മകനും തന്നെപ്പോലെ ഉദ്യോഗസ്ഥനായിത്തീരണമെന്നാണു് പിതാവു് ആഗ്രഹിച്ചതു്. പക്ഷേ, മകൻ അതിനു തയ്യാറാകുന്ന ലക്ഷണമല്ല കണ്ടതു്.

ജീവിതത്തിനു് ഉപകരിക്കുന്ന എന്തെങ്കിലും തൊഴിലിൽ മകനെ ഏർപ്പെടുത്തണമെന്നായിരുന്നു പിതാവിൻെറ ചിന്ത. അതിനു വേണ്ടി അവനെ കാലിമേയ്ക്കാൻ അയച്ചുനോക്കി. പക്ഷേ, അവൻ അങ്ങു വീണ്ടും ധ്യാനത്തിൽ മുഴുകിയിരുന്നു. കന്നുകാലികൾ കർഷകരുടെ വിള നശിപ്പിച്ചു. അവർ കൂട്ടുകൂടെ പരാതികളുമായി കാളൂവിൻെറ അടുക്കൽ വന്നു.

# 2

## ഉപനയനം

നാനാക്കിന് ഒൻപതു വയസ്സായപ്പോൾ ഉപനയനം (പൂണുൽ കല്ല്യാണം) നടത്താൻ കാളു നിശ്ചയിച്ചു. ആ ചടങ്ങു കഴിയുമ്പോൾ അവൻ കൂടുതൽ വിവേകമുള്ളവനായിത്തീരുമെന്ന് കാളുവിന്ന് തോന്നി. അദ്ദേഹം ജ്യോത്സ്യനെ വരുത്തി. ജ്യോത്സ്യൻ ഉപനയനത്തിനുള്ള മുഹൂർത്തം നിശ്ചയിച്ചു.

നാട്ടുനടപ്പനുസരിച്ച് കാളു ബന്ധുക്കളെയെല്ലാം വിളിച്ചു വരുത്തി. ഗംഭീരമായ സദ്യയുമൊരുക്കി. മുഹൂർത്തമായി. പുരോഹിതൻ വന്നു. നാനാക്കിനെ അദ്ദേഹത്തിന്റെ മുമ്പിലേയ്ക്കു കൊണ്ടു വന്നു. ഉപനയനകർമ്മം ആരംഭിച്ചു. അപ്പോൾ നാനാക് ചോദിച്ചു.

"നിങ്ങളെന്താണു ചെയ്യാൻ പോകുന്നതു്?"

"ഞാൻ നിന്നെ പൂണുൽ ധരിപ്പിക്കുകയാണു്" പുരോഹിതൻ പറഞ്ഞു.

"ഈ നൂൽ എന്റെ ആത്മാവിന് യാതൊരു ഗുണവും ചെയ്യുകയില്ല. "നാനാക് പറഞ്ഞു." ഈ നൂലിൽ അഴുക്കുപററും അതു പൊട്ടിപ്പോയെന്നു വരും. എങ്ങനെയെങ്കിലും അതു നഷ്ടപ്പെടും. മാത്രമല്ല, ഇതു ധരിക്കുന്ന പലരേയും എനിക്കറിയാം. കള്ളം പറയുവാനും കളവു ചെയ്യാനും അക്രമങ്ങൾ നടത്താനും അവർക്കു മടിയില്ല."

ആ സംസാരം പുരോഹിതനെ ചൊടിപ്പിച്ചു. ഗൗരവസ്വരത്തിൽ അദ്ദേഹം ചോദിച്ചു.

"നമ്മുടെ പുരാതനമായ ആചാരത്തെ നീ ചോദ്യം ചെയ്യുകയാണോ"?

ഒട്ടും സങ്കോചമില്ലാതെ നാനാക്ക് മറുപടി കൊടുത്തു.

"പുരോഹിതന്മാരുടെ അറിവില്ലായ്മയെയാണു ഞാൻ ചോദ്യം ചെയ്യുന്നത്. ആളുകൾ പുരോഹിതന്മാരെ ആദരിക്കുന്നു. പക്ഷേ, അവർ ആളുകളെ വഴി തെററിക്കുന്നു."

ഇതു കേട്ടപ്പോൾ പുരോഹിതൻെറ മുഖം കറുത്തിരുണ്ടു. കണ്ണുകൾ ചുവന്നു. അമർഷത്തോടെ അദ്ദേഹം ആ വീട്ടിൽ നിന്നിറങ്ങിപ്പോകുകയും ചെയ്തു. പ്രായമായവർ നാനാക്കിനെ കുററപ്പെടുത്തിക്കൊണ്ട് പിരിഞ്ഞുപോയി.

മാതാപിതാക്കൾക്കു പരിഭ്രമമായി. തങ്ങളുടെ മകൻ പുരോഹിതനെ അവമാനിച്ചു വിട്ടിരിക്കുന്നു! ഇനി എന്താണു സംഭവിക്കാൻ പോകുന്നത്? പുരോഹിതൻെറ ശാപം കുടുംബത്തിൻെറ മേൽ ഉണ്ടാകാതിരിക്കുമോ? എന്തു ചെയ്യേണ്ടു എന്നറിയാതെ അവർ കുഴങ്ങി.

മകൻെറ ഈ ധിക്കാരം പൊറുക്കാൻ അച്ഛനു കഴിഞ്ഞില്ല. കേവലം ബാലനായ മകൻ തന്നെ അവമാനിച്ചിരിക്കുന്നു! മകനെ നന്നാക്കാൻ അദ്ദേഹം ഒരു വഴി കണ്ടുപിടിച്ചു—അവനെക്കൊണ്ടു വിവാഹം കഴിപ്പിക്കുക.

പതിന്നാലാമത്തെ വയസ്സിൽ നാനാക്കിനെക്കൊണ്ട് സുലഖനി എന്ന പെൺകുട്ടിയെ വിവാഹം കഴിപ്പിച്ചു. ഇതോടെ അവൻ കുടുംബകാര്യങ്ങളിൽ ഏർപ്പെടുമെന്ന് അച്ഛൻ കരുതി. പക്ഷേ, നാനാക്കിൻെറ മനസ്സിനു മാററം വരുത്താൻ വിവാഹം ഉപകരിച്ചില്ല. ഈശ്വരചിന്തയിൽ കഴിയാനാണ് അദ്ദേഹം കൂടുതൽ ഇഷ്ടപ്പെട്ടത്.

നാനാക്കിനു ശ്രീ ചന്ദ് എന്നും ലക്ഷ്മീദാസ് എന്നും രണ്ടു കുട്ടികൾ ജനിച്ചു. മുത്തച്ഛന് ആശ്വാസമായി. പക്ഷേ, ആ ആശ്വാസം അധികകാലം നീണ്ടു നിന്നില്ല.

# 3

## ലാഭകച്ചവടം

ഒരു കച്ചവടം തുടങ്ങാൻ അച്ഛൻ നാനാക്കിനെ ഉപദേശിച്ചു. സാധനങ്ങൾ വാങ്ങുന്നതിനുവേണ്ട പണവും കൊടുത്തു് അവനെ ചന്തയിലേയ്ക്കയച്ചു. ഒരു വേലക്കാരനും കൂടെയുണ്ടായിരുന്നു. രണ്ടുപേരും കൂടി ചന്തയിലേയ്ക്കുപോകുമ്പോൾ കുറെ സന്ന്യാസിമാരെക്കണ്ടു.

"നിങ്ങളെവിടെപ്പോകുന്നു?" നാനാക് ചോദിച്ചു.

"മകനേ, ഞങ്ങൾ ലോകം ഉപേക്ഷിച്ചവരാണ്. യാത്രയ്ക്കു് പ്രത്യേക ലക്ഷ്യമില്ല. ഞങ്ങളുടെ കയ്യിൽ പണമൊന്നുമില്ല. മററുള്ളവർ എന്തെങ്കിലും തരുന്നതുകൊണ്ടാണ് ഞങ്ങൾ ജീവിക്കുന്നതു്." സന്ന്യാസിമാർ പറഞ്ഞു. അവർ തുടർന്നു. "നിന്റെ കയ്യിൽ എന്തെങ്കിലും ഭക്ഷണമുണ്ടോ? ഞങ്ങൾക്കു വല്ലാതെ വിശക്കുന്നു". നാനാക് തന്റെ കയ്യിലുണ്ടായിരുന്ന പണം അവരുടെ നേക്കു നീട്ടി.

"ഞങ്ങൾക്കു പണം വേണ്ട. അതു കൊടുത്തു് ഭക്ഷണം വാങ്ങിത്തരൂ." സന്ന്യാസിമാർ പറഞ്ഞു. അതു കേട്ടപ്പോൾ നാനാക്, അടുത്തു കണ്ട കടയിൽ കയറി കയ്യിലുണ്ടായിരുന്ന പണമത്രയും കൊടുത്തു് ഭക്ഷണസാധനങ്ങൾ വാങ്ങി സന്ന്യാസിമാക്കു കൊടുത്തു.

വെറും കൈയോടെ നാനാക് വീട്ടിലേയ്ക്കു തിരിച്ചു. വീടടുത്തപ്പോൾ അവനു് വല്ലാത്ത ഒരാശങ്ക. അച്ഛൻ എന്തു പറയും? അവൻ വീട്ടിൽ കയറിയില്ല. വെളിയിൽ ഒരു മരച്ചുവട്ടിലിരുന്നു. വേലക്കാരൻ ചെന്നു് സംഭവിച്ചതെല്ലാം കാളുവിനോടു പറഞ്ഞു. ഇതു കേട്ടയുടൻ അദ്ദേഹം വല്ലാതെ കോപിച്ചു. താൻ കൊടുത്ത

യച്ച പണം കൊണ്ടു് എന്തു ചെയ്തുവെന്നു ചോദിക്കാൻ അദ്ദേഹം മകൻെറ അടുത്തേയ്ക്കു് ഓടി. കോപംകൊണ്ടു തുള്ളുന്ന അച്ഛനോടു് നാനാക് പറഞ്ഞു.

"ലാഭകരമായ വ്യാപാരം ചെയ്യണമെന്നല്ലേ അച്ഛൻ പറഞ്ഞതു്? വിശക്കുന്നവർക്കു് ആഹാരം നൽകിയതുമൂലം വലിയ ആദായം ഞാൻ സമ്പാദിച്ചു കഴിഞ്ഞു."

അസാധാരണവും ധിക്കാരപൂർണ്ണവുമായ ഈ മറുപടി കേട്ടു് അച്ഛൻ തൻെറ കോപമടങ്ങുവോളം മകനെ തല്ലി.

മകനെ ശിക്ഷിച്ചിട്ടു കാര്യമില്ല. ഗുണദോഷിച്ചിട്ടു് പ്രയോജനവും കാണുന്നില്ല. എങ്കിലും ആ അച്ഛൻ നിരാശനായില്ല. കൃഷിചെയ്യാൻ നാനാക്കിനെ കാളു ഉപദേശിച്ചു. താൻ മറെറാരു കൃഷിയിൽ ഏർപ്പെട്ടിരിക്കുകയാണെന്നു് നാനാക് പറഞ്ഞു. നാനാക് കൃഷിചെയ്യുന്ന നിലമേതാണെന്നായി അച്ഛൻെറ ചോദ്യം. നാനാക് മറുപടി നൽകി:

"എൻെറ ശരീരമാകുന്നു നിലം. ഈശ്വരസ്വരൂപമാണു് വിത്തു്. എനിക്കും എൻെറ കുടുംബത്തിനും മാത്രമല്ല, ഈ ലോകത്തിനു മുഴുവൻ ആവശ്യമുള്ളതു എൻെറ നിലത്തിൽ ഞാൻ വിളയിക്കും അച്ഛാ!"

ഈ മറുപടി കാളുവിനെ അത്ഭുതപ്പെടുത്തി. അദ്ദേഹം പറഞ്ഞു:

"മകനേ, നീ കാണുന്നതുപോലെ ഈശ്വരനെ ഞാൻ കാണുന്നില്ല. നീ ഭ്രാന്തനും ആത്മപ്പററില്ലാത്തവനും ആണെന്നു സംസാരം ഈ പരിസരങ്ങളിലെല്ലാം പരന്നിരിക്കുന്നു. അതുകൊണ്ടു് നിൻെറ മുൻഗാമികളുടെ തൊഴിൽ തന്നെ നീയും സ്വീകരിക്കുക. ജോലിചെയ്യാതെ ആരെങ്കിലും ജീവിച്ചിട്ടുണ്ടോ? ഞങ്ങളെ നീ അവമാനിക്കരുതു്." എന്നിട്ടും, കൃഷിചെയ്യാമെന്നു് നാനാക് സമ്മതിച്ചില്ല.

കാള നിരാശനായി നില്ക്കുമ്പോഴാണ് നാനാക്കിന്റെ അമ്മ വന്നത്. വാത്സല്യത്തോടുകൂടി മകനെ തലോടിക്കൊണ്ട്, അച്ഛന്റെ ഉപദേശം സ്വീകരിക്കാൻ അമ്മ കണ്ണീരൊടെ മകനോട് യാചിച്ചു.

"നീ നിന്നിൽത്തന്നെ മുഴുകിയിരിക്കുന്നതുകൊണ്ട് നിനക്കു ബോധം നശിച്ചിരിക്കുന്നു എന്ന് ആളുകൾ പറയുന്നു. അവർ നിന്നേയും ഞങ്ങളേയും പററി മോശമായി സംസാരിക്കുന്നു. എന്റെ പൊന്നു കുഞ്ഞേ, നമ്മളെപ്പററി ആളുകൾ നല്ലതു പറയണമെന്നാണ് എന്റെ ആഗ്രഹം."

ഇതു കേട്ടപ്പോൾ നിറഞ്ഞ കണ്ണുകളോടെ നാനാക് അമ്മയെ വണങ്ങിയതല്ലാതെ ഒന്നും പറഞ്ഞില്ല.

നാനാക്കിനെ നന്നാക്കാൻ സാദ്ധ്യമല്ലെന്ന് എല്ലാവർക്കും ബോധ്യമായി. രോഗത്തിന്റെ ലക്ഷണമായി ഈ പ്രകൃതത്തെ അവർ വ്യാഖ്യാനിച്ചു. കുടുംബത്തിലെ മുതിർന്നവരുടെ നിർദ്ദേശമനുസരിച്ച് കാളു വൈദ്യനെ വരുത്തി. അയാൾ നാനാക്കിന്റെ നാഡി പരിശോധിച്ചു. അപ്പോൾ പുഞ്ചിരിച്ചുകൊണ്ട് നാനാക്ക് പറഞ്ഞു. "വൈദ്യരേ, എന്റെ നാഡി പരിശോധിക്കണമെന്നില്ല. എന്റെ രോഗം ശരീരത്തിലല്ല; ആത്മാവിലാണ്." അത്ഭുതത്തോടെ വൈദ്യൻ ചോദിച്ചു. "ആത്മാവിൽ രോഗമുണ്ടാകാൻ കാരണം?"

"സുഖങ്ങൾ. സുഖങ്ങളാണ് ആത്മാവിന്റെ രോഗം. വേദന അനുഭവിച്ചാൽ മാത്രമേ ആ രോഗം മാറൂ." താണു വണങ്ങിക്കൊണ്ട് വൈദ്യൻ പറഞ്ഞു. "ഗുരോ, അങ്ങയുടെ രോഗശാന്തി, അങ്ങയിൽ മാത്രമാണ്." ഇത്രയും പറഞ്ഞിട്ട് വൈദ്യൻ അവിടെ നിന്നുപോയി.

അച്ഛനും അമ്മയും അവസാനമായി മകനോട് ഇപ്രകാരം അപേക്ഷിച്ചു. "ഞങ്ങളുടെ ആഗ്രഹങ്ങൾക്ക് നീ വഴങ്ങുക.

യില്ലേ? നിന്നെപ്പോററി വളർത്തിയവരോട് നിനക്ക് അശേഷം സ്നേഹമില്ലേ?"

"അച്ഛനാരെന്നോ അമ്മയാരെന്നോ എവിടെ നിന്ന് വന്നുവെന്നോ എനിക്കറിവില്ല." ഇതായിരുന്നു നാനാക്കിൻെറ മറു പടി. മകനിൽ മാററം വരുന്ന യാതൊരു ലക്ഷണവും അവർ കണ്ടില്ല.

## 4

## ഗാനവും വീണയും

നാനാക്കിൻെറ ചുററുപാടുകൾക്ക് മാററം വരുത്താൻ മാതാപിതാക്കളും മററു ബന്ധുക്കളും നിശ്ചയിച്ചു. മറെറവിടെയെ ങ്കിലും അവൻ മാറിത്താമസിച്ചാൽ അവൻെറ സ്വഭാവത്തിൽ പരിവർത്തനമുണ്ടാകുമെന്നാണ് അവർ വിചാരിച്ചത്.

നാനാക്കിൻെറ സഹോദരി നാനാകിയെ വിവാഹം കഴി ച്ചിരുന്ന ജയരാമൻ സുൽത്താൻപൂരിലായിരുന്നു താമസം. അവി ടത്തെ നവാബിൻെറ കലവറ സൂക്ഷിക്കുക എന്ന ജോലിയായി രുന്നു ജയരാമനുണ്ടായിരുന്നത്. സഹോദരിയോടൊത്തു താമസി ക്കാൻ നാനാക്കിനെ സുൽത്താൻ പൂരിലേയ്ക്കയയ്ക്കാൻ അച്ഛ നമ്മമാർ നിശ്ചയിച്ചു.

അതറിഞ്ഞപ്പോൾ നാനാക്കിൻെറ ഭാര്യ കഠിനമായി ദുഃഖിച്ചു. അവൾ കരഞ്ഞുകൊണ്ട് ഭർത്താവിനോട് പറഞ്ഞു. "എന്നെ കൂടെ കൊണ്ടുപോകൂ. ദൂരെ പോയ്ക്കഴിഞ്ഞാൽ അങ്ങ് എന്നെ ഓർമ്മിക്കുമോ? ഇവിടെത്തന്നെ എന്നെപ്പററി അങ്ങു കാര്യ

മായി ശ്രദ്ധിക്കാറില്ല. അവിടെച്ചെന്നാൽ എന്നെ മറന്നൊന്നും വരും."

ചിരിച്ചു കൊണ്ടു് ഭർത്താവു പറഞ്ഞു.

"അവിടെ താമസിക്കുകയാണെങ്കിൽ ഞാൻ നിന്നെ കൂട്ടി കൊണ്ടുപോകാം. അല്ലാത്തപക്ഷം, ഞാൻ തിരിച്ചു വരുന്നതുവരെ നീ ഇവിടെ കഴിയണം. ദൈവം നിന്നെ കാത്തുകൊള്ളും."

കണ്ണു തുടച്ചുകൊണ്ടു് അവൾ രണ്ടു കുട്ടികളേയും അദ്ദേഹത്തിന്റെ അടുത്തുകൊണ്ടുചെന്നു നിറുത്തി. നാനാക് മക്കളെ മാറോടുചേർത്തു് അനുഗ്രഹിച്ചു. എന്നിട്ടു് അച്ഛന്റേയും അമ്മയുടേയും പാദങ്ങളിൽ വണങ്ങി അവരോടു യാത്ര ചോദിച്ചു. ലോകമര്യാദയനുസരിച്ചു് ജീവിക്കാൻ തന്നെ നാനാക് നിശ്ചയിച്ചു എന്നു് മാതാപിതാക്കളും ഭാര്യയും വിചാരിച്ചു. അവരുടെ സന്തോഷത്തിനു് അതിരില്ലായിരുന്നു.

സുൽത്താൻപൂരിലെത്തിയ നാനാക്കിനെ ജയരാമൻ നവാബിന്റെ അടുക്കൽ കൊണ്ടുചെന്നു. നവാബിനു് നാനാക്കിനെ ഇഷ്ടമായി. ജോലിക്കാർക്കു് ഭക്ഷണപദാർത്ഥങ്ങൾ നൽകുന്ന ചുമതല അദ്ദേഹം നാനാക്കിനെ ഏല്പിച്ചു. സത്യസന്ധതയോടുകൂടി നാനാക്ക് ആ ജോലി ചെയ്തു. നവാബ് അദ്ദേഹത്തെ പ്രശംസിച്ചു.

ജോലിക്കിടയിൽപ്പോലും ഈശ്വരചിന്ത നാനാക്കിന്റെ മനസ്സിൽ നിന്നു് വിട്ടുമാറിയിരുന്നില്ല. സമയം കിട്ടുമ്പോഴൊക്കെ അദ്ദേഹം ധ്യാനിച്ചിരിക്കും.

സുൽത്താൻപൂരിലെ ജീവിതരീതികൾ നാനാക് മനസ്സിലാക്കി. അതു് അദ്ദേഹത്തിന്റെ മനസ്സിനെ വേദനിപ്പിച്ചു. അക്കാലത്തു് ജാതിചിന്ത വളരെക്കൂടുതലായിരുന്നു. ഉയന്ന ജാതിക്കാർ താഴ്ന്ന ജാതിക്കാരോടു് വളരെ മോശമായിട്ടാണു് പെരുമാറിയി

രുന്നതു്. പണക്കാർ പാവപ്പെട്ടവരെ പലവിധത്തിൽ ദ്രോഹിച്ചി രുന്നു. ഇതിനൊക്കെ ഒരറുതി വരുത്താൻ നാനാക് ആഗ്രഹിച്ചു.

സൽത്താൻപൂരിൽ നാനാക്കിനു് ഒരാത്മ സ്നേഹിതനു ണ്ടായിരുന്നു— മർദാന എന്ന മുസൽമാൻ. മർദാന മധുരമായി വീണവായിക്കും. നാനാക് അതു കേട്ടുകൊണ്ടിരിക്കും. ഇരുവരും ഒരുമിച്ചായിരുന്നു താമസം.

എല്ലാദിവസവും വൈകുന്നേരം വിജനമായ പുൽപ്രദേ ശത്തു് അവർ ചെന്നിരിക്കും. നാനാക് ഭക്തിഗാനങ്ങൾ പാടും. ആ ഗാനത്തിനൊത്തു് മർദാന വീണ വായിക്കും. നാനാക് ആ ഗാന മാധുരിയിൽ ലയിക്കും.

നാനാക് അതിരാവിലെ ഉണരും. ഉടനെ പുഴയിൽ പോയി കുളിക്കും. അതിനുശേഷമേ ദിനകൃത്യങ്ങളിൽ ഏർപ്പെടാ റുള്ളു. പതിവു് അതാണു്. ഒരു ദിവസം രാവിലെ കുളിക്കാൻ പോയ നാനാക് കുളികഴിഞ്ഞു് നേരെ വനത്തിലേയ്ക്കാണു പോയതു്.

വനത്തിലിരുന്നു് നാനാക് ധ്യാനിച്ചു തുടങ്ങി. ധ്യാന ത്തിൽ മുഴുകിയതുകൊണ്ടു് രാപകലുകൾ കടന്നുപോയതറിഞ്ഞില്ല. സന്തോഷവും സമാധാനവും കൊണ്ടു് ആ മനസ്സു് നിറഞ്ഞു. പെട്ടെന്നു് ഒരു അശരീരി കേട്ടു.

"നാനാക്; ഞാൻ എപ്പോഴും നിന്റെ കൂടെയുണ്ടു്. നിന്നെ ഞാൻ അനുഗ്രഹിച്ചിരിക്കുന്നു. നിന്റെ നാമം സ്നേഹ ത്തോടെ ഉച്ചരിക്കുന്നവൻ അനുഗൃഹീതനായിരിക്കും. എന്റെ ഉപദേശങ്ങൾ നീ ജനങ്ങളെ ധരിപ്പിക്കുക. നീ ആരെ അനുഗ്ര ഹിക്കുന്നുവോ അവരിൽ എന്റെ അനുഗ്രഹവും ഉണ്ടാകും. ഞാനാണു് നിന്റെ ദൈവം. നിന്റെ നാമം ഇനിമേൽ ഗുരുദേ വൻ എന്നാകട്ടെ"

നാനാക് താണുവീണു നമസ്കരിച്ചു. ധ്യാനത്തിൽ നിന്ന് അദ്ദേഹം ഉണർന്നപ്പോൾ മൂന്നു ദിവസം കഴിഞ്ഞിരുന്നു.

നാനാക് പുഴയിൽ വീണു മരിച്ചുപോയിരിക്കുമെന്നു വിചാരിച്ച് ദുഃഖിച്ചു കഴിയുകയായിരുന്നു മർദാന. അദ്ദേഹം തിരിച്ചെത്തിയപ്പോൾ മർദാനയുടെ സന്തോഷത്തിനതിരില്ലായിരുന്നു. അയാൾ നാനാക്കിനെ കെട്ടിപ്പിടിച്ച് ചുംബിച്ചു. സന്തോഷാശ്രുക്കൾ കൊണ്ട് ആ നാലു കണ്ണുകളും നിറഞ്ഞുപോയി.

എന്തുപററി? എവിടെയായിരുന്നു? എന്നൊക്കെയുള്ള മർദാനയുടെ ചോദ്യങ്ങൾക്കൊന്നിനും നാനാക് മറുപടി കൊടുത്തില്ല. സംസാരിക്കാൻ കഴിയാത്തവണ്ണം അദ്ദേഹത്തിൻെറ മനസ്സ് സന്തോഷം കൊണ്ടു നിറഞ്ഞിരുന്നു. മററുള്ളവർ അദ്ദേഹത്തെ അത്ഭുതത്തോടുകൂടി നോക്കുകയും ഓരോന്നു ചോദിക്കുകയും ചെയ്തു. അദ്ദേഹം ഒന്നിനും മറുപടി പറഞ്ഞില്ല.

ഗുരുനാനാക് ചില തീരുമാനങ്ങളെടുത്തു കഴിഞ്ഞു. യാത്ര ഉടനെ ആരംഭിക്കണം. ദൈവത്തിൻെറ ശബ്ദം തന്നെ ഭരമേല്പിച്ച ജോലി ചെയ്തു തീർക്കണം. പക്ഷേ, ഈ വിവരം മററൊരാളെ ധരിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ധ്യാനവേളയിലെ തൻെറ അനുഭവങ്ങളെപ്പററി അദ്ദേഹം അനുസ്മരിച്ചു.

തനിക്കുണ്ടായിരുന്ന പണമെല്ലാം നാനാക്ക് പാവപ്പെട്ടവക്കു ദാനം ചെയ്തു. പണം കിട്ടിയവനും കൊടുത്തവനും മാത്രമേ ആ വിവരമറിഞ്ഞിട്ടുള്ളു. മററുള്ളവരുടെ പ്രീതി സമ്പാദിക്കാൻ വേണ്ടി അദ്ദേഹം യാതൊന്നും ചെയ്തിരുന്നില്ല.

ഉണ്ടായിരുന്നതെല്ലാം കൊടുത്തുകഴിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ മൗനവും അവസാനിച്ചു. ദീർഘ മൗനത്തിനുശേഷം ആദ്യമായി അദ്ദേഹം പറഞ്ഞതിങ്ങനെയാണ്.

"ലോകത്തിൽ ഹിന്ദുവോ മുസൽമാനോ ഇല്ല; മനുഷ്യൻ മാത്രമേ ഉള്ളു." ഇതു കേട്ടവരെല്ലാം അത്ഭുതപ്പെട്ടു. പൂർണ്ണമായി

അവക്ക് മനസ്സിലായില്ല. അതുകൊണ്ട് അവർ വിശദീകരണം ആവശ്യപ്പെട്ടു. നാനാക് പറഞ്ഞു.

"നല്ല ഒരു ഹിന്ദുവോ നല്ല മുസൽമാനോ ആയിരിക്കുക എന്നത് വളരെ ബുദ്ധിമുട്ടുള്ള കാര്യമാണ്. മനുഷ്യൻ സ്വാർത്ഥതയില്ലാത്തവനും എളിമയുള്ളവനുമായിരിക്കണം. അവൻ ദൈവത്തെ അനുസരിക്കണം. ദൈവത്തിനുവേണ്ടി അവൻ മററ് എല്ലാം ഉപേക്ഷിക്കണം. അങ്ങനെ ചെയ്യാൻ ആക്കു കഴിയും? അങ്ങനെ ചെയ്യുന്നവൻ മാത്രമായിരിക്കും യഥാർത്ഥ ഹിന്ദുവോ മുസൽമാനോ." ഇതായിരുന്നു നാനാക്കിന്റെ വിശദീകരണം.

അന്നുതന്നെ നാനാക് ഉദ്യോഗം രാജിവച്ചു. ജോലി തുടരണമെന്ന് നവാബ് ആവശ്യപ്പെട്ടെങ്കിലും നാനാക് അതിനു സമ്മതിച്ചില്ല. ദൈവത്തിനുവേണ്ടി ജോലി ചെയ്യാൻ അദ്ദേഹം ഒരുങ്ങിയിറങ്ങി. മർദാനയോടൊത്ത് സുന്ദരമായ ഭക്തിഗാനങ്ങൾ ആലപിച്ചുകൊണ്ട് ഗുരുനാനാക് യാത്രയാരംഭിച്ചു.

# 5

## അപ്പത്തിൽ രക്തത്തുള്ളികൾ

ഗുരുനാനാക്കിന്റെ യാത്രയിൽ മറെറാരാൾ കൂടി പങ്കു ചേൻ‌ബാല. അയാൾ ഒരു ഹിന്ദുവായിരുന്നു. മർദാന, ബാല, എന്നീ കൂട്ടുകാരുമൊത്തു് ഗുരുനാനാക് പഞ്ചാബിന്റെ തെക്കു പടിഞ്ഞാറു ഭാഗങ്ങൾ സന്ദർശിച്ചു.

യാത്രാമദ്ധ്യേ അവർ സയ്യദ്പൂർ എന്ന ഗ്രാമത്തിലെത്തി. ആ ഗ്രാമത്തിലെ ഒരു ആശാരിയായിരുന്നു ലാലോ. ഗുരുനാനാക്കിനെ ലാലോ തന്റെ വീട്ടിലേയ്ക്കു ക്ഷണിച്ചു. അദ്ദേഹം സന്തോഷത്തോടെ ആ ക്ഷണം സ്വീകരിച്ചു.

ഇതറിഞ്ഞ നാട്ടുകാർ പിറുപിറുത്തു. താണ ജാതിക്കാരനായ ലാലോയുടെ വീട്ടിൽ ഉയർന്ന ജാതിക്കാരനായ നാനാക് താമസിക്കുകയോ? വലിയ തെററാണതു്. നാട്ടുകാർ പറയുന്നതൊക്കെ നാനാക് മനസ്സിലാക്കി. എങ്കിലും അദ്ദേഹം അതു വകവച്ചില്ല.

ലാലോയുമൊത്തു് ഗുരുനാനാക് ഭക്ഷണം കഴിക്കുന്നു എന്ന വാർത്ത ഉന്നത ജാതിക്കാരനായ മാലിക് ഭാഗോ എന്ന ഉദ്യോഗസ്ഥപ്രമാണി കേട്ടു. പല ദിക്കുകളിൽ നിന്നുമുള്ള സന്യാസിമാർക്കായി അദ്ദേഹം ഒരു സദ്യ ഒരുക്കിയിരുന്നു. ഗുരു വലിയ ഭക്തനാണെന്നറിഞ്ഞപ്പോൾ അദ്ദേഹത്തേയും വിരുന്നിനു ക്ഷണിച്ചു. പക്ഷേ, അദ്ദേഹം ക്ഷണം സ്വീകരിച്ചില്ല. ഗുരു പറഞ്ഞു. "ഇവിടെ താഴ്ന്ന ജാതിയിൽ പെട്ടവരുണ്ടു്. അതിലും താണവരുണ്ടു്. എല്ലാററിലും താണവരുമുണ്ടു്. നാനാക് അവരുടെ കൂട്ടുകാരനാണു്. വലിയ ആളുകളുമായി മത്സരിക്കാൻ നാനാക്കിനു് ആഗ്രഹമില്ല."

ഈ മറുപടി മാലിക്കിനെ കോപാകുലനാക്കി.

നാനാക് വരുന്നില്ലെങ്കിൽ, ബലമായി അദ്ദേഹത്തെ പിടിച്ചുകൊണ്ടുവരാൻ അയാഠം വേലക്കാരെ ചുമതലപ്പെടുത്തി. വേലക്കാരുടെ ഈ ധിക്കാരം കണ്ടിട്ടു് ആദ്യം നാനാക് അനങ്ങാതിരുന്നു. എന്നാൽ മാലിക്കിനെ ഒരു പാഠം പഠിപ്പിക്കാൻ ഇതൊരു പററിയ അവസരമാണെന്നു് അദ്ദേഹം കണക്കാക്കി. അതിനാൽ ഗുരു അയാളുടെ വീട്ടിലേക്കു പോയി.

മാലിക്കിൻെറ ഭവനത്തിലെത്തിയെങ്കിലും ഭക്ഷണം കഴിക്കാൻ ഗുരു വിസമ്മതിച്ചു. "താഴ്ന്ന ജാതിക്കാരോടൊത്തു താമസിക്കാനും ഭക്ഷിക്കാനും മടിയില്ലാത്ത താങ്കഠംക്കു് ഒരു പ്രമാണിയുടെ വീട്ടിൽ നിന്നു് ഭക്ഷണം കഴിക്കുന്നതിനു് എന്താണു വിഷമം?" എന്നു ചോദിച്ചപ്പോഠം ഗുരു മറുപടി നൽകി.

"നിങ്ങളുടെ ഭക്ഷണത്തിനു് രക്തത്തിൻെറ ചുവയുണ്ടു്. ആശാരി ലാലോ നൽകുന്ന ഭക്ഷണത്തിനു് നല്ല രുചിയാണു്."

"നിങ്ങഠം പറയുന്നതു് മനസ്സിലാകുന്നില്ല."

ഗുരു വിശദീകരിച്ചുകൊടുത്തു.

"വിയർത്തു പണിയെടുത്താണു് ലാലോ ജീവിക്കുന്നതു്. അങ്ങനെയുണ്ടാക്കിയ സമ്പാദ്യത്തിൽ നിന്നാണു് സാധുക്കഠംക്കും വഴി പോക്കർക്കും അയാഠം കൊടുക്കുന്നതു്. അതിനാൽ ആ ഭക്ഷണത്തിനു് രുചിയുണ്ടു്. നിങ്ങളാകട്ടെ ജോലിയൊന്നും ചെയ്യുന്നില്ല; കൈക്കൂലി വാങ്ങിയും അക്രമം പ്രവർത്തിച്ചും ആളുകളുടെ രക്തം ഊററിയെടുക്കുന്നു. അങ്ങനെയുണ്ടാക്കുന്ന ആഹാരത്തിൽ രക്തത്തിൻെറ ചുവ കാണാതിരിക്കുകയില്ല."

ഈ സംസാരം മാലിക്കിനെ കുപിതനാക്കി. ഇതുവരെ മററാരാഠം തന്നെപ്പററി ഇങ്ങനെ പറയാൻ ധൈര്യപ്പെട്ടിട്ടില്ല. "ഇവനെന്തൊരു സന്ന്യാസി!" അയാഠം അട്ടഹസിച്ചു.

"വിഡ്ഢിത്തം പുലമ്പരുത്. നിന്നെ ഞാൻ കാണിച്ചു തരാം."

ഗുരുനാനാക് ചിരിച്ചതേയുള്ളു. താൻ പറഞ്ഞത് ശരിയാണെന്ന് മാലിക്കിന്ന് ബോധ്യപ്പെടുത്തിക്കൊടുക്കാൻ തന്നെ അദ്ദേഹം നിശ്ചയിച്ചു. ലാലോയുടേയും മാലിക്കിൻേറയും വീടുകളിൽ നിന്ന് ഓരോ കഷണം റൊട്ടി കൊണ്ടുവരാൻ ഗുരു നിർദ്ദേശിച്ചു. അതനുസരിച്ച് റൊട്ടി കൊണ്ടുവന്ന് വേറെ വേറെ അദ്ദേഹത്തിൻെറ മുമ്പിൽ വച്ചു.

ആദ്യം ലാലോയുടെ വീട്ടിൽനിന്നു കൊണ്ടുവന്ന റൊട്ടി ക്കഷണമെടുത്ത് ഗുരു പിഴിഞ്ഞു. അതിൽ നിന്ന് പാൽത്തുള്ളികൾ താഴെ വീണു. മറേറ കഷണമെടുത്തു പിഴിഞ്ഞപ്പോൾ വീണത് രക്തത്തുള്ളികളായിരുന്നു!

കണ്ടവരെല്ലാം അമ്പരന്നുപോയി. മാലിക്കിൻെറ തല താണു. അയാൾക്ക് ഒന്നും പറയാൻ കഴിഞ്ഞില്ല.

# 6

## കൊള്ളക്കാരോടുകൂടി

ഗുരുനാനാക്കും കൂട്ടുകാരും ഏതാനും ദിവസങ്ങൾക്കൂടി ലാലോയുടെ വീട്ടിൽ താമസിച്ചശേഷം അവിടെനിന്നു് നന്ദിപറഞ്ഞിറങ്ങി. അവർ വീണ്ടും യാത്ര തുടർന്നു. അവർക്കു വല്ലാത്ത വിശപ്പുതോന്നി. ഭക്ഷണത്തിന്നു് എന്തെങ്കിലും കൊണ്ടുവരാൻ അടുത്ത ഗ്രാമത്തിലേയ്ക്കു് മർദാനയെ ഗുരു അയച്ചു. ഗ്രാമീണർ ഭക്ഷണം മാത്രമല്ല, വസ്ത്രവും പണവും അയാൾക്കു നൽകി. അനുഗ്രഹം മാത്രമേ പകരമായി അവർ ചോദിച്ചുള്ളൂ. എല്ലാം സ്വീകരിച്ചു് മർദാന അവരെ അനുഗ്രഹിച്ചു.

ഭക്ഷണവും വസ്ത്രവും പണവും സുഗന്ധദ്രവ്യവുമെല്ലാമടങ്ങിയ ഭാണ്ഡം കൊണ്ടുവന്നു് മർദാന ഗുരുവിനു സമർപ്പിച്ചു. ഗുരുവാകട്ടെ, മർദാനയോടു നീരസം ഭാവിച്ചു.

“മർദാനാ, ഒരു സന്ന്യാസി യാതൊന്നിനോടും പ്രത്യേക താത്പര്യം കാണിക്കരുതു്.” അദ്ദേഹം പറഞ്ഞു. “ആവശ്യമുള്ളതിൽ കൂടുതൽ സ്വീകരിച്ചാൽ നമ്മൾ അലസരായിത്തീരും. അതോടുകൂടി കൂടുതൽ കൂടുതൽ ലഭിക്കാൻ ആഗ്രഹിക്കുകയും ചെയ്യും. അതിനാൽ ഒരു സന്ന്യാസി അത്യാവശ്യമുള്ളതു മാത്രമേ സ്വീകരിക്കാവൂ.”

യാത്രാമദ്ധ്യേ കള്ളനും കപടഭക്തനുമായ ഷേക് സാജൻ എന്നൊരാളെ അവർ കണ്ടുമുട്ടി. കൈയ്യിൽ ജപമാലയുമായി അയാൾ വഴിയരികിൽ വന്നിരിക്കുകയായിരുന്നു. ഇടയ്ക്കിടയ്ക്കു് കണ്ണുതുറക്കും, വഴിപോക്കരെക്കാണാൻ. ഷേക്സാജൻ മുസ്ലീമായിരുന്നു. മുസ്ലീങ്ങൾക്കുവേണ്ടി ഒരു പള്ളിയും ഹിന്ദുക്കൾക്കുവേണ്ടി ഒരമ്പലവും അയാൾ പണിയിച്ചിട്ടുണ്ടു്.

ഏതു ജാതിയിൽപെട്ട യാത്രക്കാരായാലും ശരി, സാജൻ അവരെ സമീപിച്ച്, എന്തു സഹായവും അവർക്കു ചെയ്തുകൊടുക്കാമെന്നുപറയും. മാത്രമല്ല, രാത്രിയിൽ തന്റെ വീട്ടിൽ താമസിക്കണമെന്ന് കേണപേക്ഷിക്കുകയും ചെയ്യും. അപരിചിതരായ യാത്രക്കാർ സന്തോഷത്തോടെ ആ ക്ഷണം സ്വീകരിക്കും. വളരെ ആദരവോടെ സാജൻ അവരെ പരിചരിക്കും. ഉറങ്ങിക്കഴിയുമ്പോൾ, അവരുടെ കൈവശമുള്ളതെല്ലാം തട്ടിയെടുക്കും. അനന്തരം അവരെക്കൊന്ന് അടുത്തുള്ള കിണററിൽ എറിയും. നേരം വെളുക്കുമ്പോൾ, ഒന്നുമറിയാത്തവനെപ്പോലെ വീണ്ടും വഴിവക്കത്തു വന്നിരുന്ന് ജപമാലയിലെ മണികൾ എണ്ണിക്കൊണ്ട് അടുത്ത ഇരയിൽ കണ്ണുവയ്ക്കും. ഇതായിരുന്നു ആ കപടഭക്തന്റെ രീതി.

പതിവനുസരിച്ച് ഗുരുനാനാക്കിനേയും സാജൻ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അയാൾ വേലക്കാർക്കു നിർദ്ദേശം നൽകി.

"ഇയാളെ ശരിക്ക് ശുശ്രൂഷിക്കണം. വലിയ പണക്കാരനാണെന്നു തോന്നുന്നു. ധനശേഷിയുടെ പൊലിമ മുഖത്തു കാണാനുണ്ട്". അയാൾ പറഞ്ഞതനുസരിച്ചു അവർ പ്രവർത്തിച്ചു.

രാത്രിയായപ്പോൾ ഗുരുനാനാക്കിനേയും മററും ഉറങ്ങാൻ ഉപദേശിച്ചിട്ട് സാജൻ പോയി കിടന്നു. പാതിരാത്രിയായപ്പോൾ ആ കള്ളൻ ഉണർന്നു. പററിയസമയം. അവർ ഇപ്പോൾ കൂർക്കം വലിച്ചുറങ്ങുന്നുണ്ടാകും. അവരെക്കൊന്ന് പണമെല്ലാം തട്ടിയെടുക്കാമെന്നുള്ള ആഗ്രഹത്തോടെ സാജൻ പതുങ്ങിപ്പതുങ്ങിച്ചെന്നു. പക്ഷേ, നാനാക് പാടുന്ന സുന്ദരമായ ഒരു ഗാനമാണ് അപ്പോൾ സാജൻ കേട്ടത്. അയാൾ ശ്രദ്ധിച്ചു.

"ചില ആളുകൾ നല്ലവരായി നടിക്കും. പക്ഷേ, അവർ ദുരാഗ്രഹികളും തിന്മ ചെയ്യുന്നവരുമായിരിക്കും." ഇതായിരുന്നു

ആ ഗാനത്തിന്റെ ആശയം. ആ ഗാനം കേട്ടപ്പോൾ സാജന് പശ്ചാത്താപമുണ്ടായി.

അവൻ ഓടിച്ചെന്ന് ഗുരുവിന്റെ പാദങ്ങളിൽ വീണു. തേങ്ങിക്കരഞ്ഞുകൊണ്ടപേക്ഷിച്ചു.

"ഗുരോ ഞാൻ ചെയ്ത തിന്മകൾക്കെല്ലാം പ്രായശ്ചിത്തം ചെയ്യാൻ ഒരു മാർഗ്ഗം എനിക്കു പറഞ്ഞുതരേണമേ!"

"എന്റെ മകനേ, എന്തു തിന്മയാണു നീ ചെയ്തത്." വാത്സല്യത്തോടെ ഗുരു ചോദിച്ചു. തല കുനിച്ചുകൊണ്ട് സാജൻ പറഞ്ഞു.

"ഞാൻ പലരേയും കൊന്നിട്ടുണ്ട്. പല കവർച്ചകളും നടത്തിയിട്ടുണ്ട്."

"മകനേ, തെററുകൾ തിരുത്താൻ വൈകിയിട്ടില്ല; ഇനിയും സമയമുണ്ട്. അതിനുള്ള ഒന്നാമത്തെ പടിയായി, പാവപ്പെട്ടവരുടെ വസ്തുവകകൾ കളവുചെയ്തുണ്ടാക്കിയ പണം തിരിച്ചു കൊടുക്കുക." ഗുരുനാനാക്കിന്റെ സ്നേഹവും കരുണയും സാജന്റെ ഹൃദയത്തെ സ്പർശിച്ചു. വെന്തുനീറുന്ന ആ ഹൃദയത്തിനു് അദ്ദേഹത്തിന്റെ ഉപദേശങ്ങൾ കുളുർമ്മ നൽകി.

ഷേക് സാജൻ ഗുരുവിന്റെ ഉത്തമനായ ഒരു് അനുയായി ആയിത്തീർന്നു. അദ്ദേഹമാണ് സിക്കുകാരുടെ ആദ്യത്തെ ദേവാലയം പണികഴിപ്പിച്ചതു്. തന്റെ പാപങ്ങൾക്കു പരിഹാരമായി ആ സ്ഥലത്തു് യാത്രക്കാരെ സുരക്ഷിതരായി താമസിപ്പിക്കുവാൻ വേണ്ട ഏർപ്പാടുകളും സാജൻ ചെയ്തു.

# 7

# അനാചാരങ്ങളെ വെല്ലുവിളിക്കുന്നു

തീർത്ഥാടകർ വന്നുചേരാറുള്ള പല പുണ്യസ്ഥലങ്ങളും ഗുരുനാനാക് സന്ദർശിച്ചു. കൂടുതൽ ഭക്തന്മാർ സമ്മേളിക്കാറുള്ള സന്ദർഭങ്ങളിലായിരുന്നു ആ സന്ദർശനങ്ങൾ. അവരെ ഉപദേശിക്കാനും പഠിപ്പിക്കാനുമുള്ള അവസരങ്ങളായി അദ്ദേഹം അവയെ ഉപയോഗിച്ചു.

ഗംഗയുടെ തീരത്തുള്ള ഹരിദ്വാരം ഇന്ത്യയിലെ പ്രധാനപ്പെട്ട പുണ്യസ്ഥലങ്ങളിലൊന്നാണ്. ഗംഗയിലെ പുണ്യജലത്തിൽ കുളിക്കാൻ അവിടെ ധാരാളം ആളുകൾ വന്നുചേരുന്നുണ്ട്.

ഗുരുനാനാക് ഹരിദ്വാരം സന്ദർശിച്ചത് സൂര്യോദയ സമയത്തായിരുന്നു. കുറെ ആളുകൾ ഗംഗയിൽ ഇറങ്ങിനിന്ന് കൈയിൽ വെള്ളമെടുത്ത് കിഴക്കോട്ടുനോക്കി മുകളിലേയ്ക്കെറിയുന്നത് ഗുരു കണ്ടു. ഉടനെ അദ്ദേഹവും പുഴയിലിറങ്ങി കൈയിൽ വെള്ളം കോരി. പക്ഷേ, എറിഞ്ഞത് പടിഞ്ഞാറുഭാഗത്തേയ്ക്കുനോക്കിയായിരുന്നു. പതിവിന് വിപരീതമായി പ്രവർത്തിക്കുന്ന ഈ അപരിചിതനോട്, “താങ്കൾ എന്താണു ചെയ്യുന്നത്?” എന്ന് ചിലർ ചോദിച്ചു. “നിങ്ങളെന്താണു ചെയ്യുന്നത്?” എന്നുള്ള എതിർ ചോദ്യമാണ് അവർക്കു ലഭിച്ചത്.

“നിങ്ങൾ എന്തുകൊണ്ട് ഇതു മനസ്സിലാക്കിയില്ല? മരിച്ചുപോയ ബന്ധുക്കളുടെ ആത്മാക്കൾക്ക് ശാന്തികിട്ടാൻ തർപ്പണജലം എത്തിച്ചുകൊടുക്കുകയല്ലേ, ഞങ്ങൾ ചെയ്യുന്നത്? നിങ്ങൾ പടിഞ്ഞാറുഭാഗത്തേയ്ക്ക് വെള്ളം ഒഴിക്കുന്നത് എന്തുദ്ദേശിച്ചാണ്.?” “പടിഞ്ഞാറുഭാഗത്തു നിന്നാണ് ഞാൻ വരുന്നത്. എന്റെ നിലത്തിൽ വിത്തു വിതച്ചിരിക്കുന്നു. ഇപ്പോൾ അവിടെ വെള്ളത്തിനു-

ബുദ്ധിമുട്ടാണ്. എൻെറ പാടങ്ങൾ നനയ്ക്കാൻവേണ്ടി ആ ഭാഗത്തേയ്ക്കു ഞാൻ വെള്ളം എത്തിച്ചുകൊടുക്കുന്നു.''

അദ്ദേഹത്തിൻെറ അറിവില്ലായ്മ കണ്ട് ഭക്തജനങ്ങൾ ചിരിച്ചു.

"ഇവിടെനിന്ന് ഒഴിക്കുന്ന ജലം നിങ്ങളുടെ നിലത്തിൽ എത്തില്ലെന്നറിയാനുള്ള പ്രായവും വിവരവും നിങ്ങൾക്കില്ലേ?'' അവർ ചോദിച്ചു. അതിന്ന് ഗുരു മറുപടികൊടുത്തു.

"നിങ്ങൾ വിചിത്രജീവികൾ തന്നെ. എൻെറ പാടങ്ങൾ ഇവിടെനിന്ന് ഏതാനും ആറ് കിലോമീററുകൾക്കപ്പുറത്താണ്. എന്നാൽ നിങ്ങളുടെ മരിച്ചുപോയ സ്വന്തക്കാർ ഈ ഭൂമിയിൽപ്പോലുമല്ല. നിങ്ങൾ ഒഴിക്കുന്ന വെള്ളം അവരുടെ അടുക്കൽ എത്തുമോ?'' ഉത്തരം പറയാൻ വിഷമിച്ച പലരും ഗുരുവിൻെറ ശിഷ്യന്മാരായി. അവരോട് അദ്ദേഹം പറഞ്ഞു. "ദൈവത്തെപ്പററി ചിന്തിച്ച് നല്ല പ്രവൃത്തികൾ ചെയ്യുന്നവരുടെ ആത്മാക്കൾക്കു ശാന്തി കിട്ടുന്നു. അവർ ദൈവത്തെ പ്രീതിപ്പെടുത്തുവാൻ മററു കർമ്മങ്ങളൊന്നും ചെയ്യണമെന്നില്ല.'' ഗുരുവിൻെറ ഉപദേശം കേട്ട് ഭക്തിയോടും ആദരവോടും കൂടി അവർ തിരിച്ചുപോയി.

പിന്നീട് ഗുരു നാനാക് കാശിയിലേയ്ക്കാണു പോയതു്. അപ്പോഴേക്കും അദ്ദേഹത്തിൻെറ വസ്ത്രധാരണ രീതിയിൽ വലിയ മാററം വന്നിരുന്നു. മഞ്ഞനിറത്തിലുള്ള ഒരുടുപ്പ്, അതിനുമുകളിൽ വെള്ള അങ്കി, മുസ്ലീങ്ങളുടേതുപോലെയുള്ള തലപ്പാവ്, കഴുത്തിൽ എല്ലുകൾ കോർത്തുണ്ടാക്കിയ ഒരു മാല, നെററിയിൽ കുങ്കുമപ്പൊട്ട്—ഇതായിരുന്നു ഗുരുവിൻെറ വേഷം. ഹിന്ദുക്കളുടേയും മുസ്ലീങ്ങളുടേയും വസ്ത്രധാരണസമ്പ്രദായം കൂടിക്കലർന്ന രീതിയായിരുന്നു അതു്.

ഹൈന്ദവരുടെ പുണ്യസ്ഥലമെന്ന് കേൾവികേട്ട കാശി, സംസ്കൃതപഠനത്തിൻെറ പ്രമുഖകേന്ദ്രം കൂടിയാണ്. ഗുരു നാനാക് അവിടെ എത്തിയപ്പോൾ ചതുരദാസൻ എന്നൊരു പണ്ഡിതനെ കണ്ടുമുട്ടി. വിചിത്രവേഷധാരിയായ നാനാക്കിനെ കണ്ടപ്പോൾ ചതുരദാസന് അവജ്ഞതോന്നി. അദ്ദേഹം ചോദിച്ചു.

"നിങ്ങൾ എന്തൊരു സന്യാസിയാണ്? കഴുത്തിൽ തുളസിമാലയില്ല; കൈയിൽ രുദ്രാക്ഷമാലയില്ല. വിഷ്ണുചിഹ്ന മായ സാളഗ്രാമവും കൈവശമില്ല. പിന്നെങ്ങനെ നിങ്ങൾക്കു മോക്ഷം കിട്ടും? നിങ്ങൾ വളരെയേറെ ഹിന്ദുമതഗ്രന്ഥങ്ങൾ വായി ച്ചിട്ടുണ്ടല്ലോ. എന്നിട്ടും എന്താണ് ഹൈന്ദവരീതിയിൽ വസ്ത്രം ധരിക്കാത്തതു്?"

"പണ്ഡിതന്മാരായ നിങ്ങൾ വായനശാലയിലുള്ള ഗ്രന്ഥ ങ്ങൾ മുഴുവൻ വായിച്ചിട്ടുണ്ടായിരിക്കാം." ഗുരു മറുപടി നൽകി. "പക്ഷേ ശരിയായ അറിവ് നിങ്ങൾക്കാക്കെങ്കിലുമുണ്ടോ? ദൈവ ത്തെപ്പററി നിങ്ങൾക്ക് എന്തെങ്കിലും വിവരമുണ്ടോ? ദൈവത്തെ പ്പററിയുള്ള അറിവാണ് ശരിയായ അറിവ്."

അപരിചിതനായ ഈ ഭക്തൻെറ വാക്യങ്ങൾ കേട്ടപ്പോൾ കാശിയിലെ പണ്ഡിതന്മാർ അത്ഭുതപ്പെട്ടുപോയി. അവരുടെ താത്പര്യം വർദ്ധിച്ചു. അവർ കൂടുതൽ കൂടുതൽ ചോദ്യങ്ങൾ ചോദിച്ച് സംശയം തീർത്തു. സ്രഷ്ടാവായ ഏക ദൈവത്തെ വാഴ് ത്തുന്ന സുന്ദരഗാനങ്ങൾ നാനാക് അവരെ പാടിക്കേൾപ്പിച്ചു. അവയിൽ അടങ്ങിയിരുന്ന ആശയങ്ങൾ സത്യമാണെന്നു മനസ്സി ലാക്കി അവർ അവ സ്വീകരിച്ചു.

# 8

## ചില സന്ന്യാസിമാരുടെ തട്ടിപ്പുകൾ

കാശിയിൽനിന്നു് ഗയ എന്ന പുണ്യസ്ഥലത്തേയ്ക്കാണു് ഗുരു നാനാക് പോയതു്. അഹിംസാ സിദ്ധാന്തം ലോകത്തിനു നൽകിയ ശ്രീ ബുദ്ധദേവനു് ദിവ്യജ്ഞാനം ലഭിച്ചതു് അവിടെ വച്ചാണു്. ഹിന്ദുക്കളുടേയും ബുദ്ധമതക്കാരുടേയും തീർത്ഥാടന കേന്ദ്രമാണു് ഗയ.

ആ സ്ഥലം അന്നു് ബ്രാഹ്മണരുടെ അധീനത്തിലായിരുന്നു. മരിച്ചുപോയ പൂർവ്വികരുടെ ആത്മാക്കൾക്കുവേണ്ടി അവിടെ ശ്രാദ്ധകർമ്മങ്ങൾ നടത്തുന്നുണ്ടു്. അവയിൽ പങ്കുകൊള്ളാൻ പുരോഹിതന്മാർ ഗുരുനാനാക്കിനോടാവശ്യപ്പെട്ടു. ശ്രാദ്ധകർമ്മങ്ങൾ ചെയ്യുതുകൊണ്ടു് മരിച്ചവരുടെ ആത്മാക്കൾക്കു് യാതൊരുഗുണവും കിട്ടുകയില്ലെന്നു് നാനാക്കു് പറഞ്ഞു.

അതോടെ പുരോഹിതന്മാർക്കു് ഗുരുവിനോടു് വല്ലാത്ത കോപമുണ്ടായി. തങ്ങളുടെ ശക്തിയിൽ ജനങ്ങൾക്കു വിശ്വാസമില്ലാതെ വന്നാൽ ആരും ശ്രാദ്ധം ചെയ്യിക്കാൻ തയ്യാറാവുകയില്ലെന്നു് അവർക്കു് അറിയാമായിരുന്നു. അപ്രകാരം സംഭവിച്ചാൽ സ്വന്തം വരുമാനമാർഗ്ഗം അടഞ്ഞുപോകുമെന്നു് അവർ ഭയപ്പെട്ടു.

യാത്രയ്ക്കിടയിൽ ഒരു ദിവസം ഗുരു ഒറീസ്സയിലെ പുരിയിൽ ചെന്നു. അവിടത്തെ ജഗന്നാഥക്ഷേത്രം പ്രസിദ്ധമാണു്. വൈകുന്നേരം ദീപാരാധനയ്ക്കുള്ള സമയമായി. വെള്ളിത്താലത്തിൽ മൺവിളക്കു് വച്ചു്, കർപ്പൂരാദികൾ കത്തിച്ചു് ജഗന്നാഥവിഗ്രഹത്തിനു് പൂജയാരംഭിച്ചു. അമ്പലത്തിനുള്ളിൽ ദീപാരാധന നടന്നുകൊണ്ടിരുന്നപ്പോൾ ഗുരുനാനാക് വെളിയിൽ അലക്ഷ്യ

മായി ആളുകൾ വരുകയും പോകുകയും ചെയ്യുന്നതു് നോക്കി ക്കൊണ്ടു നിന്നു. അപ്പോൾ ഒരു പൂജാരി വെളിയിലേയ്ക്കിറങ്ങി വന്നു് ഗുരുവിനോടു് അപേക്ഷിച്ചു.

"ഗുരോ, ജഗന്നാഥനുവേണ്ടി അർപ്പിക്കപ്പെടുന്ന ഈ പൂജ യിൽ ഞങ്ങളോടൊപ്പം പങ്കുചേർന്നു് അങ്ങു് ഞങ്ങളെ ധന്യരാ ക്കിയാലും."

ഇഷ്ടപ്പെടാത്ത രീതിയിൽ തല കുലുക്കിക്കൊണ്ടു് ഗുരു പുരോഹിതനെ ഗൗരവത്തിൽ ഒന്നു നോക്കി. അദ്ദേഹം അമ്പല ത്തിലേയ്ക്കു് നോക്കുകപോലും ചെയ്തില്ല. തുടർന്നു് ഗുരു ഇമ്പ മേറിയ ഭക്തിഗാനങ്ങൾ പാടിത്തുടങ്ങി. ഗാനം കേട്ടവരെല്ലാം അമ്പലത്തിനു വെളിയിലിറങ്ങി ഗുരുവിനു ചുററും കൂടി. ഗാനം അവസാനിച്ചപ്പോൾ ഗുരു അവർക്കു് വിലപ്പെട്ട ഉപദേശങ്ങൾ നൽകി.

പുരിയിലെ പല സന്ന്യാസിമാരുമായി ഗുരു പരിചയ പ്പെട്ടു. എപ്പോഴും കണ്ണുകളടച്ചിരിക്കുന്ന ഒരു സന്ന്യാസി അക്കൂട്ട ത്തിലുണ്ടായിരുന്നു. അങ്ങനെ ഇരുന്നാൽ മനസ്സുകൊണ്ടു് പലതും കാണാനും മററുള്ളവരുടെ വിചാരങ്ങൾ മനസ്സിലാക്കാനും കഴിയു മെന്നാണു് അദ്ദേഹം പറയുന്നതു്.

എന്നാൽ ഈ ഇരുപ്പു് വെറുമൊരു തട്ടിപ്പാണെന്നുള്ള കാര്യം പൊതുജനങ്ങളെ അറിയിക്കാൻ ഗുരു നിശ്ചയിച്ചു. സന്ന്യാസി കണ്ണുമടച്ചിരുന്നപ്പോൾ, അടുത്തു് വെള്ളം വച്ചിരുന്ന പാത്രം ഗുരുനാനാക്ക് എടുത്തു് ഒളിച്ചുവച്ചു. പിന്നീടു് വെള്ള ത്തിന്നു് ആവശ്യം വന്നപ്പോൾ സന്ന്യാസി കൈനീട്ടി തപ്പി നോക്കി. പാത്രം കിട്ടിയില്ല. അതെവിടെയാണെന്നു മനസ്സിലാ ക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. കണ്ടുനിന്നവരെല്ലാം ചിരിച്ചു. ഗുരു നാനാക്ക് ആ സന്ന്യാസിയോടു ചോദിച്ചു.





"ലോകത്തിലെ എല്ലാ രഹസ്യങ്ങളും അറിയുവാൻ കഴിയുമെന്ന് താങ്കൾ അവകാശപ്പെടുന്നു. എന്നാൽ ആ പാത്രം എവിടെയാണെന്നു മനസ്സിലാക്കാൻപോലും താങ്കൾക്കു കഴിഞ്ഞില്ലല്ലൊ."

സന്ന്യാസി മിണ്ടിയില്ല. ആ മുഖം വാടുന്നതു കണ്ടപ്പോൾ നാനാക് പാത്രം എടുത്തു കൊടുത്തു.

ഇരുപ്പിലും നില്പിലും പ്രത്യേകത കാണിച്ച് ഈശ്വരഭക്തി പ്രകടിപ്പിക്കുന്നതിൽ ഗുരുവിനു വിശ്വാസമുണ്ടായിരുന്നില്ല. വലിയ പുണ്യവാന്മാരാണെന്നു നടിക്കുന്നവരെ അദ്ദേഹം വെറുത്തിരുന്നു. ചിലർ പാണ്ഡിത്യം വെളിവാക്കുന്നതു് വേദങ്ങളിൽ നിന്നും പുരാണങ്ങളിൽ നിന്നും ശ്ലോകങ്ങൾ ചൊല്ലിക്കൊണ്ടാണ്. അദ്ധ്വാനിക്കാതെ ജീവിക്കാനുള്ള ഒരു മാർഗ്ഗമായി ഇക്കൂട്ടർ ഇതൊക്കെ കണക്കാക്കുന്നു. ഇങ്ങനെയുള്ളവരെ വിമർശിക്കാനും അവരുടെ കള്ളത്തരം വെളിപ്പെടുത്താനും ഗുരു താത്പര്യം കാണിച്ചു.

അന്നത്തെ പുരോഹിതന്മാർ ദുരാഗ്രഹികളും പൊങ്ങച്ചം നടിക്കുന്നവരുമാണെന്നു് ഗുരുനാനാക് മനസ്സിലാക്കി. അദ്ദേഹം സന്ദർശിച്ച സ്ഥലങ്ങളിലെല്ലാം ഇക്കാര്യം തുറന്നുപറയാൻ മടിച്ചിരുന്നില്ല.




9

## ചെകുത്താൻെറ പരീക്ഷ

ഗുരുവും കൂട്ടുകാരും വിജനവും വിശാലവുമായ ഒരു മരുഭൂമിയിലെത്തി. അവർ അവിടെ സംസാരിച്ചുകൊണ്ടിരുന്നു. അപ്പോൾ ഒരു ചെകുത്താനെ അവർ കണ്ടു. അസാധാരണ വലിപ്പമുണ്ടായിരുന്നു ആ ഭീകരരൂപത്തിന്. ബാലയും മർദാനയും ഭയപ്പെട്ടുപോയി. അവർ മുഖംപൊത്തിക്കളഞ്ഞു. ഭയപ്പെടാതിരിക്കാനും ദൈവത്തിൽ ഉറച്ചുവിശ്വസിക്കാനും ഗുരു അവരോടു പറഞ്ഞു.

ചെകുത്താൻ ഗുരുനാനാക്കിനോടു സംസാരിക്കാൻ തുടങ്ങി. "ദുരിതം നിറഞ്ഞ ഈ വഴികളിലൂടെ പോകാൻ അങ്ങ് എന്തിനാണു ശ്രമിക്കുന്നത്? എത്രയോ ദൂരം നടന്ന് ഈ ജീവിതം നശിപ്പിക്കാനാണോ ഉദ്ദേശം? അങ്ങേയ്ക്കു പലപ്പോഴും പട്ടിണി കിടക്കേണ്ടിവരുന്നു. തണുപ്പുള്ള രാത്രികളിൽ കിടക്കാൻ സൗകര്യം കിട്ടിയെന്നുവരില്ല. അങ്ങയുടെ സംസാരം കേൾക്കാൻ പലപ്പോഴും ജനങ്ങൾ ഇഷ്ടപ്പെടാറില്ല. മാത്രമല്ല, അവർ അങ്ങയെ പരിഹസിക്കുകയും തങ്ങളുടെ ഗ്രാമങ്ങളിൽ നിന്ന് പുറത്താക്കുകയും ചെയ്യുന്നു. എന്തിന് ഈ നിന്ദ സഹിക്കുന്നു? അങ്ങേയ്ക്ക് എത്ര സമ്പന്നനാകാൻ കഴിയും! എത്രസുഖമായി ജീവിക്കാം! സുന്ദരിമാരുള്ള മനോഹരമായ കൊട്ടാരത്തിൽ അങ്ങേയ്ക്ക് സുഖമായി പാർക്കരുതോ? എന്തിനാണിങ്ങനെ അലഞ്ഞുതിരിയുന്നത്? ഏതെല്ലാം സുഖങ്ങൾ ആവശ്യമുണ്ടോ അതെല്ലാം അനുഭവിക്കാമല്ലോ."

ചെകുത്താൻെറ ഈ ഉപദേശങ്ങളെല്ലാം കേട്ടിട്ട് പുഞ്ചിരിയോടെ ഗുരു ചോദിച്ചു.

"ഇത്രയേറെ സ്വത്തും പണവും എല്ലാംകൊണ്ടു് ഞാനെന്തു ചെയ്യാനാണു്?" അദ്ദേഹം തുടൎന്നു. "എനിക്കാവശ്യമുള്ളതെല്ലാമുണ്ടു്. ദൈവത്തിന്റെ തിരുമനസ്സു് നിറവേറുക എന്നതാണു് എന്റെ സുഖം. എനിക്കു തരാൻ ദൈവം ഇഷ്ടപ്പെടുന്നതെന്തോ അതു ഞാൻ സ്വീകരിക്കും."

ചെകുത്താൻ ഗുരുവിന്റെ നേരെ ഒന്നു നോക്കിയിട്ടു് കൈവീശി. അത്ഭുതം! മണൽക്കാടു് മനോഹരമായ നഗരമായി മാറിയിരിക്കുന്നു. നഗരത്തിനപ്പുറത്തു് വിശാലമായ കൃഷിഭൂമി പരന്നുകിടക്കുന്നു. അതൊക്കെക്കാണിച്ചുകൊണ്ടു് ചെകുത്താൻ പറഞ്ഞു. "ഈ ജനങ്ങളുടെ എല്ലാം രാജാവായി അങ്ങയെ ഞാൻ വാഴിക്കാം. അവരുടെ മേൽ വലിയ അധികാരങ്ങൾ നൽകാം. അവിടെ മഹാത്ഭുതങ്ങൾ പ്രവൎത്തിക്കാൻ അങ്ങേയ്ക്കു കഴിയും. ലോകത്തിലെ എല്ലാജനങ്ങളും അങ്ങയെ കുമ്പിട്ടു് ആരാധിക്കും. ഈ അധികാരങ്ങളും സമ്പത്തും ഉപയോഗിച്ചു് ജനങ്ങളുടെ കഷ്ടപ്പാടുകളും ദുരിതങ്ങളും ഇല്ലാതാക്കി അവരെ സംതൃപ്തരാക്കാമല്ലോ."

ചെകുത്താന്റെ ഉപദേശം കേട്ടപ്പോൾ ഗുരുനാനാക് കണ്ണുകളടച്ചിരുന്നു പ്രാൎത്ഥിച്ചു. പെട്ടെന്നു് നഗരം അപ്രത്യക്ഷമായി. കൃഷിഭൂമിയും കാണാനില്ല. പകരം, മുമ്പുണ്ടായിരുന്ന മരുഭൂമി മാത്രം.

ഉടനെ ഗുരു നാനാക് ഗാനാലാപംതുടങ്ങി. ഗാനം കേട്ടതോടുകൂടി, ഭയങ്കരമായ ഒരലൎച്ചയോടെ ചെകുത്താൻ അപ്രത്യക്ഷനായി. അവൻ പിന്നീടൊരിക്കലും ഗുരുവിനെ ശല്യപ്പെടുത്തിയില്ല.

10

# അമ്മയെ കാണാൻ

ഗുരു നാനാക്കും കൂട്ടുകാരും മരുഭൂമിയിൽനിന്നു് അടുത്ത ഗ്രാമത്തിലേയ്ക്കുപോയി. അവർക്കു് വല്ലാതെ വിശക്കുന്നുണ്ടായിരുന്നു. ആരെങ്കിലും ആഹാരം കൊടുക്കുമെന്നു് അവർ പ്രതീക്ഷിച്ചു. അപരിചിതരായ നാനാക്കിനേയും മററും സ്വാഗതം ചെയ്യാൻ ആ ഗ്രാമീണർ തയ്യാറായില്ല. എങ്കിലും ഗുരു പാട്ടുകയും മർദാന അതിന്നൊപ്പിച്ചു് വീണ വായിക്കുകയും ചെയ്തു. ഗ്രാമീണരാരും അതു ശ്രദ്ധിച്ചില്ല. കുറെപ്പേർ കൂക്കി വിളിച്ചു.

ആ ഗ്രാമത്തിൽ നിന്നു പുറപ്പെട്ടപ്പോൾ, അത്തരക്കാരെപ്പററി അങ്ങു് എന്തു വിചാരിക്കുന്നു എന്നു് ബാല ചോദിച്ചു.

“അവർ ആ ഗ്രാമത്തിൽ തന്നെ താമസിക്കുമെന്നു് ഞാൻ കരുതുന്നു” ഗുരു മറുപടികൊടുത്തു. അതിന്റെ അർത്ഥം ബാലയ്ക്കു മനസ്സിലായില്ല. ഗുരു വിശദീകരിച്ചുമില്ല.

അവർ അടുത്ത ഗ്രാമത്തിലെത്തി. വളരെ സ്നേഹപൂർണ്ണമായ ഒരു സ്വീകരണമാണു് അവിടെ ലഭിച്ചതു്. ഗുരു നാനാക്കിനും കൂട്ടുകാർക്കും ഭക്ഷണവും പാർപ്പിടവും ഗ്രാമീണർ കൊടുത്തു. ഗുരു പറഞ്ഞതെല്ലാം അവർ ശ്രദ്ധിച്ചുകേട്ടു.

അവിടെനിന്നു് തിരിച്ചപ്പോൾ, ആ ജനങ്ങളെപ്പററി എന്തു വിചാരിക്കുന്നു എന്നു് ബാല ചോദിച്ചു.

“അവരെല്ലാം ആ ഗ്രാമംവിട്ടു പോകുമെന്നു് ഞാൻ കരുതുന്നു.” ഗുരു പറഞ്ഞു. ഇതുകേട്ടു് ബാല വിസ്മയിച്ചു. അയാൾ ചോദിച്ചു.

“ഗുരോ, അങ്ങയുടെ അഭിപ്രായങ്ങൾ വിചിത്രം തന്നെ. അങ്ങയോടു് സ്നേഹപൂർവ്വം പെരുമാറിയവർ തങ്ങളുടെ സ്വദേശം

വിട്ടുപോകണം. എന്നാൽ മനുഷ്യത്വമില്ലാത്ത മട്ടിൽ പെരുമാറിയവർ, അവരവരുടെ വീടുകളിൽതന്നെ സുഖമായി കഴിയണം. ഇതാണോ അങ്ങയുടെ അഭിലാഷം."

"അന്യരെ പരിചരിക്കുന്നവർ അന്യസ്ഥലങ്ങളിൽ ചെന്നാൽ അവരുടെ നല്ല മാതൃക വഴിയായി അവിടെയുള്ളവരും നല്ലവരായിത്തീരും." ഗുരു വിശദീകരിച്ചു. "അന്യരെ വേണ്ടുംവിധം പരിചരിക്കാത്തവർ അവരവരുടെ സ്ഥലത്തുതന്നെ താമസിച്ചാൽ അവരുടെ ദുശ്ശീലംകൊണ്ട് മററുള്ളവരെങ്കിലും ചീത്തയാകാതിരിക്കും." ആ രണ്ടു ഗ്രാമങ്ങളെപ്പററി ഗുരു പറഞ്ഞതിന്റെ അർത്ഥം ഇതായിരുന്നു.

ഗുരുനാനാക്കും മററും വീട്ടിൽനിന്നിറങ്ങിയിട്ട് വളരെക്കാലമായി. ഒരിക്കൽക്കൂടി വീടു കാണാൻ മർദാനയ്ക്കു് വലിയ ആഗ്രഹമായി. അതു മനസ്സിലാക്കിയിട്ട് ഗുരു പറഞ്ഞു.

"മർദാനാ, ഞാൻ നിന്നെ അനുഗ്രഹിക്കുന്നു. നിനക്ക് നന്മവരട്ടെ. നീ മററാരിലുമധികം എന്നെ സ്നേഹിച്ചു. ആ സ്നേഹത്തെ ജീവനേക്കാളും ഞാൻ വിലമതിക്കുന്നു. നീ സമാധാനത്തോടെ വീട്ടിലേയ്ക്കു പോകൂ". മർദാന ഗുരുവിൻെറ കാലിൽ തൊട്ടുവണങ്ങി. അയാളെ മാറോടണച്ചുകൊണ്ട് ഗുരു പറഞ്ഞു.

"നീ പോകൂ. ഞാൻ പിന്നാലെവരാം. പക്ഷേ, ഞാനെവിടെയാണെന്ന് നീ ആരോടും പറയരുത്"

അങ്ങനെ ചെയ്യാമെന്ന് മർദാന സമ്മതിച്ചു. അയാളും പോയി. മർദാന തൽവണ്ഡിയിലെത്തിയപ്പോൾ, ഗുരുനാനാക്കിൻെറ അമ്മ വികാരാധീനയായി ചോദിച്ചു.

"എൻെറ മകനെ എവിടെ വിട്ടിട്ടാണ് നീ പോന്നത്? ഇനി എന്നാണ് അവൻെറ മുഖം ഞാനൊന്നു കാണുക ?."

ഒന്നും മിണ്ടാതെ മർദാന ഓടിക്കളഞ്ഞു. നാനാക്കിൻെറ നിർദ്ദേശമനുസരിച്ചായിരിക്കണം അയാൾ പെട്ടെന്ന് സ്ഥലം വിട്ടതെന്നുകരുതി അവർ മർദാനയുടെ പുറകെ പോയി.

മൂന്നു നാഴികയോളം ചെന്നപ്പോൾ മകനെത്തന്നെ അമ്മ കണ്ടു. ഗുരു വീട്ടിലേയ്ക്കുവരികയായിരുന്നു. അമ്മയെ കണ്ട ഉടൻ അദ്ദേഹം ഓടിച്ചെന്ന് അവരുടെ കാലിൽ തൊട്ടുവന്ദിച്ചു. മകൻെറ നെററിയിൽ തലോടിക്കൊണ്ട് അമ്മ വിങ്ങി വിങ്ങി ക്കരഞ്ഞു. ഒരു വിധത്തിൽ അവർ പറഞ്ഞൊപ്പിച്ചു.

"മകനേ, നീ നില്ക്കുന്നിടം അനുഗൃഹീതമാണ്. നിൻെറ അമ്മയും അനുഗൃഹീതയാണ്. നിന്നെ വീണ്ടും കാണാനിടയായതിൽ ഞാൻ ദൈവത്തിനു നന്ദി പറയുന്നു". ഗുരു നാനാക്കും വികാരവിവശനായി.

"ഈ ഭിക്ഷു വേഷം മാററൂ. ഞാൻ കൊണ്ടുവന്നിട്ടുള്ള വസ്ത്രം ധരിക്കൂ." അമ്മ പിന്നെയും പറഞ്ഞു. പക്ഷേ ഗുരു ആ വസ്ത്രം സ്വീകരിച്ചില്ല.

ഗുരുനാനാക് വന്ന വിവരമറിഞ്ഞു് അദ്ദേഹത്തിൻെറ അച്ഛൻ കുതിരപ്പുറത്തുകയറി അവിടെ വന്നെത്തി. അദ്ദേഹം സ്നേഹപൂർവ്വം പറഞ്ഞു.

"മകനേ' ഇതാ ഈ കുതിരപ്പുറത്തുകയറി വീട്ടിലേയ്ക്കു ചെല്ലൂ. അഭിമാനിയായ ഒരു ധനികൻെറ മകൻ ഇങ്ങനെ ഭിക്ഷുവിനെപ്പോലെ അലഞ്ഞുനടക്കുന്നതു് കാണുമ്പോൾ എനിക്കു വിഷമം തോന്നുന്നു."

ഗുരുനാനാക്കാകട്ടെ, അച്ഛൻെറ കാല്ക്കൽ വീണു നമസ്കരിച്ചിട്ടു പറഞ്ഞു.

"അച്ഛാ, എനിക്ക് കുതിരയെക്കൊണ്ട് ഒരു് ഉപകാരവുമില്ല. ദൈവത്തിൻെറ മാർഗ്ഗം അറിയുവാൻ ഈ ജീവിതരീതിയാണുനല്ലതു്. ഞാൻ ഇതു് ഉപേക്ഷിക്കുകയില്ല."

ഈ വാക്കുകൾ കാളുവിനെ അസ്വസ്ഥനാക്കി. അദ്ദേഹം പറഞ്ഞു "നിനക്ക് ജീവിതത്തോടു വെറുപ്പുണ്ടായതിന്റെ കാരണം പറഞ്ഞാൽ ഞാനതിന് പരിഹാരമുണ്ടാക്കാം. മറെറാരു സ്ത്രീയെ വിവാഹം ചെയ്യണമെങ്കിൽ ഞാൻ അതിന് ഏർപ്പാടു ചെയ്യാം. വേറൊരു വീടുവേണമെങ്കിൽ നൽകുകയും ചെയ്യാം." പക്ഷേ, അതൊന്നും മകന് ആവശ്യമില്ലായിരുന്നു. "അച്ഛനേയും അമ്മയേയും വന്നുകാണാമെന്ന് ഞാൻ പറഞ്ഞിരുന്നു. ആ വാഗ്ദാനം നിറവേററി. ഇനി യാത്ര തുടരാൻ എന്നെ അനുവദിക്കണം." അങ്ങനെ ഒരപേക്ഷമാത്രമാണ് ഗുരു സമർപ്പിച്ചത്. വീട്ടിൽ ചെന്ന് ഭാര്യയേയും മക്കളേയും കാണണമെന്ന് അച്ഛനും അമ്മയും മാറിമാറി ആവശ്യപ്പെട്ടു; എങ്കിലും നാനാക് അതിനു വഴങ്ങിയില്ല. ഒടുവിൽ മാതാപിതാക്കൾ മനസ്സില്ലാമനസ്സോടെ തിരിച്ചുപോയി. ഗുരുനാനാക് ദേശാടനം തുടരുകയും ചെയ്തു.

## 11

## സിലോണിലേയ്ക്ക്

താൽവണ്ഡിയിൽ നിന്ന് സിലോണിലേയ്ക്കാണ് ഗുരു യാത്ര തിരിച്ചത്. തെക്കേ ഇന്ത്യയിലെത്തിയ ഗുരുനാനാക്കിനെ ജൈനമതക്കാരായ കുറെ സന്ന്യാസിമാർ കണ്ടു. മെതിയടി ധരിച്ചിരുന്ന ഗുരുവിനെ അവർക്ക് ഇഷ്ടമായില്ല. മെതിയടിയിട്ടു ചവിട്ടുമ്പോൾ ഉറുമ്പുകൾ ചാകുമല്ലോ. ഉറുമ്പിനെപ്പോലും കൊല്ലാൻ പാടില്ലെന്നു വിശ്വസിക്കുന്നവരാണ് ജൈനർ. ആ സന്ന്യാസിമാർ ഗുരുവിനോടു ചോദിച്ചു.

"ഓരോ അടിവയ്ക്കുമ്പോഴും നിങ്ങൾ അസംഖ്യം ഉറുമ്പുകളെ കൊല്ലുന്നു. അതു പാപമല്ലേ?"

"സസ്യാഹാരം കഴിക്കുന്ന നിങ്ങളും ഒരുതരത്തിൽ കൊലചെയ്യുന്നു. ജീവഹാനിയെപ്പററി നമ്മൾ ഖേദിക്കാനില്ല. ജീവൻ കൊടുക്കാനും എടുക്കാനും ഉള്ള അധികാരം ദൈവത്തിനാണ്." ഗുരു മറുപടി നൽകി. ജൈനസന്ന്യാസിമാർക്ക് ഉത്തരം മുട്ടി.

സിലോണിലെ ശിവനഭം എന്ന ഭക്തനായ രാജാവിനെപ്പററി ഗുരു നേരത്തെ കേട്ടിട്ടുണ്ട്. അദ്ദേഹത്തെ കാണണമെന്ന് ആഗ്രഹിക്കുകയും ചെയ്തു.

ഗുരുനാനാക്കിനെപ്പററി ശിവനഭവും കേട്ടിരുന്നു. എന്നെങ്കിലും തന്നെക്കാണാൻ അദ്ദേഹം വരാതിരിക്കയില്ലെന്ന് രാജാവ് കരുതി.

കൊട്ടാരത്തിനുമുമ്പിൽ മനോഹരമായ ഒരു പൂന്തോട്ടമുണ്ട്. അതിൽ തണൽ വൃക്ഷങ്ങളും ഫലവൃക്ഷങ്ങളും നിറഞ്ഞുനില്ക്കുന്നു. സന്ന്യാസിമാർക്ക് അതൊരു അഭയകേന്ദ്രം തന്നെ ആയിരുന്നു. ഒരു ദിവസം ഉദ്യാനത്തിലെ വൃക്ഷങ്ങളും ചെടികളുമെല്ലാം വാടിക്കരിഞ്ഞുതുടങ്ങി. ഇതു കണ്ടപ്പോൾ, ആ തോട്ടത്തിൽ വന്നിട്ടുള്ള സന്ന്യാസിമാർ നല്ല ഭക്തന്മാരല്ലെന്ന് ശിവനഭം കരുതി.

സിലോണിലെത്തിയ ഗുരുനാനാക് ഈ തോട്ടത്തിൽ വന്നിരുന്നു. അത്ഭുതം, വാടിക്കരിഞ്ഞ ചെടികളും വൃക്ഷങ്ങളുമെല്ലാം തളിർത്ത് പുഷ്പിച്ചു!

തോട്ടത്തിൻെറ മദ്ധ്യത്തിൽ ഒരു പുതിയ സന്ന്യാസി ഇരിക്കുന്നതായി വേലക്കാർ രാജാവിനെ അറിയിച്ചു. വാടിക്കരിഞ്ഞ വൃക്ഷലതാദികളെല്ലാം വീണ്ടും തളിർത്തുപുഷ്പിച്ചതുകൊണ്ട്, ആ സന്ന്യാസി ഒരു സിദ്ധനായിരിക്കണമെന്ന് രാജാവു നിശ്ചയിച്ചു. ഒരുപക്ഷേ അദ്ദേഹം ഗുരുനാനാക്കായിരിക്കുമോ എന്ന് അനവധി സന്ന്യാസിമാരെ കണ്ടിട്ടുള്ള ശിവനഭം ഒന്നു പരീക്ഷിക്കാൻ തന്നെ നിശ്ചയിച്ചു. അദ്ദേഹത്തിനു ചുററും നൃത്തം ചെയ്യാൻ കൊട്ടാരത്തിലെ രണ്ടു സുന്ദരിമാരെ രാജാവു പറഞ്ഞയച്ചു.

അവർ മനോഹരമായി നൃത്തംചെയ്തു. പക്ഷേ ധ്യാനത്തിൽ മുഴുകിയിരുന്ന ഗുരുനാനാക്ക് ഇതൊന്നുമറിഞ്ഞില്ല. ശിവനഭം എല്ലാം ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ഒരു ദിവ്യപ്രകാശം ഗുരുവിന്റെ മുഖത്ത് കളിയാടുന്നതായി രാജാവ് കണ്ടു.

ഗുരുനാനാക്കിനെ തെററിദ്ധരിക്കാനിടയായതിൽ രാജാവ് പശ്ചാത്തപിച്ചു. ഓടിച്ചെന്ന് ഗുരുവിന്റെ പാദങ്ങളിൽ വീണു വണങ്ങിയിട്ട് അദ്ദേഹം പറഞ്ഞു.

"മഹാനായ ഗുരോ, ഇത്രനാളും ഞാൻ അങ്ങയുടെ വരവു പ്രതീക്ഷിച്ചിരിക്കുകയായിരുന്നു. അങ്ങ് എന്റെ തോട്ടത്തിൽ പ്രവേശിച്ചതോടെ, പണ്ടില്ലാത്ത മനോഹാരിത അതിന്നുണ്ടായിക്കഴിഞ്ഞു. ഇപ്പോൾ എന്റെ ഹൃദയം സന്തോഷംകൊണ്ടു നിറഞ്ഞിരിക്കുന്നു."

"താങ്കളുടെ ഭക്തിയെപ്പററി ഞാൻ നേരത്തെതന്നെ അറിഞ്ഞിരുന്നു. അതുകൊണ്ടാണ് ഇങ്ങോട്ടുവന്നത്." ഗുരു പറഞ്ഞു.

കൊട്ടാരത്തിൽ താമസിക്കണമെന്ന് ശിവനഭം ഗുരുവിനോട് അപേക്ഷിച്ചു. രാജാവിന്നും രാജ്ഞിയ്ക്കും വളരെയേറെ കാര്യങ്ങൾ ഗുരുവിനോട് ചോദിക്കാനുണ്ടായിരുന്നു. അവരുടെ എല്ലാ സംശയങ്ങൾക്കും വിശദമായി സമാധാനം ഗുരു പറഞ്ഞുകൊടുത്തു. സന്തോഷംകൊണ്ടു മതിമറന്ന രാജാവ് ഗുരുനാനാക്കിനെ ചുമലിലെടുത്ത് തെരുവീഥികളിലൂടെ എഴുന്നെള്ളിച്ചതായി പറയപ്പെടുന്നു.

"നിങ്ങളുടെ ഭക്തി ദൈവത്തിനു പ്രിയങ്കരമാവട്ടെ."

ഗുരു രാജാവിനെ അനുഗ്രഹിച്ചു. അദ്ദേഹത്തിന്റെ ആഗ്രഹത്തിനു വഴങ്ങി ഏതാനും ദിവസങ്ങൾകൂടി അവിടെ താമസിച്ചശേഷം ഗുരു ഇന്ത്യയിലേയ്ക്കു മടങ്ങി.

# 12

# കഴുതപ്പുറത്തേററിയ ഗ്രന്ഥങ്ങൾ

ഇന്ത്യയിൽ തിരിച്ചെത്തിയ ഗുരുനാനാക് കാശ്മീരിലേയ്ക്കാണു പോയതു്. ഈ യാത്രയിൽ അദ്ദേഹം കാലിൽ തോൽ ചെരിപ്പും തലയിൽ തോൽകൊണ്ടുള്ള തൊപ്പിയും ധരിച്ചിരുന്നു. അരയിൽ ഒരു കയർ ചുററിക്കെട്ടിയിരുന്നു; ഹൈന്ദവഭക്തരെപ്പോലെ നെററിയിൽ കുങ്കമപ്പൊട്ടു തൊടുകയും ചെയ്തിരുന്നു.

കാശ്മീരിലെത്തിയ ഗുരുനാനാക്കിനെ ബ്രഹ്മദാസൻ എന്ന മഹാപണ്ഡിതൻ സ്വീകരിക്കാൻ വന്നു. രണ്ടു കഴുതകളെക്കൊണ്ടു് തൻെറ സംസ്കൃതഗ്രന്ഥങ്ങൾ ചുമപ്പിച്ചുകൊണ്ടാണു് അദ്ദേഹം വന്നതു്. ഭക്തിയുടെ അടയാളമായി അദ്ദേഹം കഴുത്തിൽ ഒരു സാളഗ്രാമം കെട്ടിത്തൂക്കിയിരുന്നു.

തോൽച്ചെരിപ്പും തോൽത്തൊപ്പിയും ധരിച്ചിരുന്ന ഗുരുനാനാക്കിനെ ബ്രഹ്മദാസൻ വിമർശിച്ചു. ഉന്നതജാതിയിൽപ്പെട്ട ഹിന്ദുക്കൾ തോൽ ധരിക്കുന്നതു് ആചാരവിരുദ്ധമായിട്ടാണു് ബ്രഹ്മദാസൻ കണക്കാക്കിയതു്.

"ആദിയിൽ എല്ലാം ശൂന്യമായിരുന്നു. ദൈവം മാത്രമേ ഉണ്ടായിരുന്നുള്ളു." ഗുരുനാനാക് പറഞ്ഞു. തുടർന്നു് അദ്ദേഹം പല തത്വങ്ങളും വിശദീകരിച്ചുകൊടുത്തു. ഗുരുവിൻെറ വിശദീകരണം കേട്ടപ്പോൾ ബ്രഹ്മദാസനു് ശരിയായ അറിവു ലഭിച്ചു. കഴുത്തിൽ കെട്ടിത്തൂക്കിയിരുന്ന സാളഗ്രാമം അയാൾ വലിച്ചുപൊട്ടിച്ചു് ദൂരെയെറിഞ്ഞു. എന്നിട്ടു് ഗുരുവിനെ വന്ദിച്ചു.

എങ്കിലും, ബ്രഹ്മദാസനെ അഹങ്കാരം വിട്ടുമാറിയിരുന്നില്ല. ഗുരുനാനാക് ഇതു മനസ്സിലാക്കി. അതുകൊണ്ടു് ഒരു ഗുരു-

വിനെ സ്വീകരിക്കുവാൻ നാനാക് അദ്ദേഹത്തെ ഉപദേശിച്ചു. "അറിയേണ്ട കാര്യങ്ങളെല്ലാം ഇപ്പോൾതന്നെ എനിക്കറിയാം. ഇനി, എന്റെ ഗുരുവാകാൻ ആർക്കാണു യോഗ്യത?" ബ്രഹ്മദാസൻ ചോദിച്ചു.

ഇതു കേട്ടപ്പോൾ, ഒരു വിജനപ്രദേശത്തേയ്ക്കു ചെല്ലുവാൻ അദ്ദേഹത്തെ ഗുരു ഉപദേശിച്ചു. അവിടെ ചെല്ലുമ്പോൾ ഒരു വീട്ടിൽ നാലു സന്ന്യാസിമാരെ കാണുമെന്നും അദ്ദേഹത്തിന്റെ ഗുരുവാകേണ്ടതു് ആരാണെന്നു് അവർ പറഞ്ഞുകൊടുക്കുമെന്നും ഗുരുനാനാക് നിർദ്ദേശിച്ചു.

ബ്രഹ്മദാസൻ അതു് അനുസരിച്ചു. അദ്ദേഹം സന്ന്യാസിമാരെ ചെന്നുകണ്ടു. അവർ ഒരു ക്ഷേത്രം ചൂണ്ടിക്കാണിച്ചുകൊടുത്തിട്ടു പറഞ്ഞു. "അങ്ങോട്ടു ചെല്ലുക. അവിടെയാണു് നിങ്ങളുടെ ഗുരു ഇരിക്കുന്നതു്."

ബ്രഹ്മദാസൻ ക്ഷേത്രത്തിൽ കയറിച്ചെന്നു. ഉഗ്രരൂപം പൂണ്ട ഒരു സ്ത്രീയെയാണു് അയാൾ കണ്ടതു്. പെട്ടെന്നു് ആ സ്ത്രീ അയാളുടെ മുഖമടച്ചു് ഒരടികൊടുത്തു. ബ്രഹ്മദാസൻ കരഞ്ഞുകൊണ്ടു് ഓടിവന്നു് സന്ന്യാസിമാരെ വിവരമറിയിച്ചു.

"ആ സ്ത്രീ മായയാണു്. നിങ്ങളുടെ ഹൃദയം അവളിലാണു ലയിച്ചിരിക്കുന്നതു്. അതുകൊണ്ടാണു് മനശ്ശാന്തി കണ്ടെത്താൻ കഴിയാത്തതു്." സന്ന്യാസിമാർ പറഞ്ഞു. ആ പണ്ഡിതനു് ഇതു് ആത്മപരിശോധനയ്ക്കു് അവസരം നൽകി.

വീണ്ടും ഉപദേശത്തിനായി ബ്രഹ്മദാസൻ ഗുരുനാനാക്കിന്റെ അടുത്തുചെന്നു. അദ്ദേഹം പറഞ്ഞു.

"നിങ്ങൾക്കു് യാതൊരു ഉപകാരവും ചെയ്യാത്ത ആ മതഗ്രന്ഥങ്ങൾ ദൂരെയെറിഞ്ഞുകളയുക. എല്ലാവരേയും സമന്മാരായി കാണുക."

ബ്രഹ്മദാസൻ അപ്രകാരം ചെയ്തു. ഗുരുനാനാക്കിനേയും അനുയായികളെയും സേവിക്കുന്നതിലാണ് അദ്ദേഹം ഏററവും വലിയ ആനന്ദം കണ്ടെത്തിയതു്. എപ്പോഴും ഭക്തിഗാനങ്ങൾ പാടിക്കൊണ്ടു് അദ്ദേഹം സഞ്ചരിച്ചു. എല്ലാവരും ബ്രഹ്മദാസനെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തു.

## 13

## കല്ലിൽ പതിഞ്ഞ കൈപ്പത്തി

മടക്കയാത്രയിൽ ഗുരുനാനാക് ഹസ്സൻ അബ്ദൽ എന്ന ഗ്രാമം സന്ദർശിച്ചു. അവിടത്തെ ജനങ്ങളിൽ ഭൂരിപക്ഷവും മുസ്ലീങ്ങളായിരുന്നു. വലികന്ധാരി എന്ന മുസ്ലീം പുരോഹിതനായിരുന്നു ആ ഗ്രാമത്തലവൻ.

അത്ഭുതങ്ങൾ പ്രവർത്തിക്കാൻ അദ്ദേഹത്തിനു കഴിവുണ്ടെന്നാണു് ഗ്രാമീണരുടെ വിശ്വാസം. ധാരാളം ശിഷ്യന്മാരും കന്ധാരിക്കുണ്ടായിരുന്നു.

ആ ഗ്രാമത്തിലുള്ള ഒരേ ഒരു കിണർ കന്ധാരിയുടെ പറമ്പിലായിരുന്നു. അതിനാൽ, അദ്ദേഹത്തിന്റെ വീട്ടിൽ ചെന്നു് കുറെ വെള്ളം കൊണ്ടുവരാൻ ഗുരുനാനാക് മർദാനയെ അയച്ചു. കന്ധാരിയുടെ അടുക്കൽചെന്നു് മർദാന പറഞ്ഞു.

"എന്റെ ഗുരു ഒരു പുണ്യാത്മാവാണു്. അദ്ദേഹത്തിനു് കുടിക്കാൻ കുറെ വെള്ളം വേണം."

"ഏതു് പുണ്യാത്മാവു്?" അലക്ഷ്യമായി കന്ധാരി ചോദിച്ചു.

"ഗുരുനാനാക്" മർദാന പറഞ്ഞു. കന്ധാരിക്ക് അത് ഇഷ്ടപ്പെട്ടില്ല. തന്നെപ്പോലെ മറെറാരു പുണ്യചരിതൻ കൂടിയുണ്ടെന്നോ? അങ്ങനെ ഒരുത്തൻ ഉണ്ടാവില്ല. തന്നെ കബളിപ്പിക്കാൻ പറഞ്ഞതാണ്. വെറും കള്ളം! വലികന്ധാരി വിചാരിച്ചു.

തൻെറ അനുയായികളെ വഴിതെററിക്കാൻ വന്ന കപടഭക്തനായിരിക്കും ഗുരുനാനാക്. കന്ധാരി നീരസഭാവത്തിൽ മർദാനയോടു പറഞ്ഞു.

"അയാൾ പുണ്യാത്മാവാണല്ലോ. ശരി. പാറയിൽനിന്ന് വെള്ളം പുറപ്പെടുവിച്ച് കുടിക്കാൻ ഞാൻ പറഞ്ഞുവെന്ന് നീ ചെന്നറിയിക്കുക."

മർദാന ചെന്ന് വിവരം പറഞ്ഞു. ഗുരു പുഞ്ചിരിയോടെ അതെല്ലാം കേട്ടതേയുള്ളു. വെള്ളം കൊണ്ടുവരുവാൻ വേണ്ടി അദ്ദേഹം വീണ്ടും മർദാനയെ അയച്ചു.

പക്ഷേ, മർദാന വെള്ളം കോരാൻ കന്ധാരി അനുവദിച്ചില്ല. മർദാന വെറും കൈയ്യോടെ തിരിച്ചുപോയി. നിരാശനായ ആ ശിഷ്യനെ ഗുരു ആശ്വസിപ്പിച്ചു.

പാറകളുടെ വിടവിൽ അല്പം വെട്ടിക്കുഴിക്കാൻ ഗുരു മർദാനയോടു പറഞ്ഞു. അയാൾ അപ്രകാരം ചെയ്തു. പെട്ടെന്ന് ആ കുഴിയിൽനിന്ന് ഒരുറവ പുറപ്പെട്ടു. മർദാന അത്ഭുതപ്പെട്ടു. ഗുരുവും ശിഷ്യനും ഇഷ്ടംപോലെ വെള്ളം കുടിച്ചിട്ട് അവിടെത്തന്നെ വിശ്രമിച്ചു.

വലികന്ധാരിയുടെ കിണററിൽ നിന്ന് വെള്ളംകോരാൻ ചെന്നവർ അത്ഭുതപ്പെട്ടു. കിണർ വററി വരണ്ടു കിടക്കുന്നു! അവർ ഓടിച്ചെന്ന് കന്ധാരിയെ വിവരമറിയിച്ചു.

കന്ധാരിക്കു പരിഭ്രമമായി. ഇതെങ്ങനെ സംഭവിച്ചു? ഇത്രപെട്ടെന്ന് ഈ വെള്ളമെല്ലാം എങ്ങനെ വററി? അയാൾ

മർദാനയെപ്പററി ഓർത്തു. അയാളുടെ ഗുരുവിനെപ്പററിയും. ആ സന്ന്യാസി പററിച്ച പണിയായിരിക്കും ഇതു്. അയാളെ കണ്ടു പിടിക്കണമെന്നു് കന്ധാരി നിശ്ചയിച്ചു.

അയാറം പുറത്തു് ഇറങ്ങി മലമുകളിലേയ്ക്കു പോയി. അവിടെനിന്നു നോക്കിയപ്പോറം ആ മലയുടെ താഴത്തെ ചരിവിൽ നാനാക്കും മർദാനയും ഇരിക്കുന്നതു കണ്ടു. അവരുടെ അടുത്തുകൂടി ഒരു നീരുറവ ഒഴുകുന്നു.

കന്ധാരി അന്ധാളിച്ചുപോയി. കാരണം, ആ സ്ഥല ത്തെങ്ങും ഒരു തുള്ളി വെള്ളം കിട്ടുമായിരുന്നില്ല. "പിന്നെ എങ്ങനെ ഇപ്പോറം അവിടെ വെള്ളമുണ്ടായി?" കന്ധാരി സ്വയം ചോദിച്ചു. പാറയിൽനിന്നു് വെള്ളം പുറപ്പെടുവിച്ചതായിരിക്കും. തൻെറ കിണററിലെ വെള്ളം വററിച്ചതും അയാളാവാം.

ഈ സംഭവം തൻെറ ശിഷ്യന്മാരറിയും. തന്നേക്കാറം വലിയ സിദ്ധനാണു് ഗുരുനാനാക് എന്നു്അവർ മനസ്സിലാക്കും. അവർ നാനാക്കിൻെറ അനുയായികളായിത്തീരും. അപ്പോറം അവർ തന്നെ പുച്ഛിക്കുകയും ചെയ്യും. ഇതൊക്കെ ഓർത്തപ്പോറം കന്ധാരിക്കു് അടക്കാനാവാത്ത അമർഷമുണ്ടായി. അതിരററ കോപവും.

"ഇനി ഗുരുനാനാക് ജീവിക്കാൻ പാടില്ല. അയാളെ നശിപ്പിക്കണം." കന്ധാരി സ്വയം പറഞ്ഞു. അയാറം അതിനുള്ള വഴി ആലോചിച്ചു. പല മാർഗ്ഗങ്ങളും അയാറം മനസ്സിൽ കണ്ടു.

അയാറം ആ കുന്നിൻെറ മുകളിൽ നിന്നു് വലിയ ഒരു കല്ലു് നാനാക്കിൻെറയും മർദാനയുടേയും നേരെ ഉരുട്ടിവിട്ടു.

കല്ലുരുണ്ടുവരുന്ന ശബ്ദം കേട്ടു് ഗുരുവും ശിഷ്യനും മുകളി ലേയ്ക്കു നോക്കി. മർദാന ഭയപ്പെട്ടുപോയി. കല്ലു് അടുത്തു വന്ന പ്പോറം ഗുരുനാനാക് അതു് ഒററക്കൈകൊണ്ടു് തടഞ്ഞു നിറുത്തി. സാധാരണക്കാർക്കു് പിടിച്ചുനിറുത്താൻ കഴിയാത്തത്ര വലിപ്പവും

ഭാരവും ആ കല്ലിനുണ്ടായിരുന്നു. ഗുരുവിൻെറ കൈപ്പത്തി പതിഞ്ഞപാട്ട് ഇന്നും ആ കല്ലിൽ കാണാനുണ്ടെന്നു പറയപ്പെടുന്നു. അന്നുമുതൽ ആ സ്ഥലത്തിന്ന് ഒരു പുതിയ പേരു കിട്ടി— പഞ്ചാസാഹിബ്— "ത്രുകൈപ്പത്തി" എന്നാണ് അതിൻെറ അൎത്ഥം.

കുന്നിൻെറ മുകളിൽനിന്ന് എല്ലാം കാണുകയായിരുന്നു വലികന്ധാരി. അയാൾ ഭയപ്പെട്ടു. മഹാത്ഭുതങ്ങൾ പ്രവൎത്തിക്കാൻ കഴിവുള്ള ഗുരു നാനാക്കിനോട്ട് ക്രൂരമായി പെരുമാറിയതിൽ അയാൾ പശ്ചാത്തപിച്ചു. താഴെ ഇറങ്ങിച്ചെന്ന് ഗുരുവിൻെറ പാദങ്ങളിൽ വീണ് കന്ധാരി അപേക്ഷിച്ചു.

"ഗുരോ, എന്നോടു ക്ഷമിക്കണമേ."

"മകനേ, ഇതിൽ ക്ഷമിക്കാനെന്തിരിക്കുന്നു? നീ ശരിയായ മുസ്ലീമായിരിക്കാൻ ആഗ്രഹിക്കുന്നെങ്കിൽ അപരിചിതനോട്ട് കരുണയോടുകൂടി പെരുമാറാൻ മറക്കരുത്." പുഞ്ചിരിച്ചുകൊണ്ട് ഗുരുനാനാക് വലികന്ധാരിയെ സമാധാനിപ്പിച്ചയച്ചു.

## 14

# മെക്കയിലേയ്ക്കു് ഒരു തീർത്ഥയാത്ര

മുസ്ലീങ്ങളുടെ തീർത്ഥാടനകേന്ദ്രമായ മെക്കയിലേയ്ക്കായിരുന്നു ഗുരുനാനാക്കിൻെറ അടുത്ത യാത്ര. മർദാനയും അദ്ദേഹത്തോടൊപ്പം പോയി. ഒരു മുസ്ലീംഹാജിയെപ്പോലെയാണു് ഗുരു വസ്ത്രം ധരിച്ചിരുന്നതു്. ഒരു മൺപാത്രവും നിസ്കാരപ്പായയും കൈയ്യിലുണ്ടായിരുന്നു. മുസ്ലീങ്ങൾക്കു മാത്രമേ മെക്കയിലെ കഅബ എന്ന പുണ്യസ്ഥലത്തു പ്രവേശിക്കാൻ അനുവാദമുണ്ടായിരുന്നുള്ളു. അതിനാലാണു് ഗുരു അങ്ങനെ ഒരു വേഷം സ്വീകരിച്ചതു്.

വളരെ ദീർഘവും ദുരിതപൂർണ്ണവുമായ ഒരു യാത്രയായിരുന്നു അതു്. അഫ്ഗാനിസ്ഥാൻ, ഇറാൻ, എന്നീരാജ്യങ്ങളിലൂടെയാണു് ഗുരു മെക്കയിലെത്തിയതു്. അവിടെ എത്താൻ ഏകദേശം മൂവായിരം നാഴികയോളം നടക്കേണ്ടിവന്നു.

മെക്കയിലെ കഅബായ്ക്കു ചുററും പതിനായിരക്കണക്കിനു് ഭക്തജനങ്ങൾ നില്ക്കുന്നതു് ഗുരു കണ്ടു. ആ പുണ്യസ്ഥലത്തിനു നടുവിൽ പ്രതിഷ്ഠിച്ചിട്ടുള്ള ഒരു കറുത്തശില പ്രതിഷ്ഠിച്ചിട്ടുണ്ടു്. ജനക്കൂട്ടത്തിനിടയിൽ, ഗുരുനാനാക്കിനെ നേരത്തെ പരിചയമുള്ള പലരുമുണ്ടായിരുന്നു. അവർ ഗുരുവിൻെറ മാഹാത്മ്യത്തെപ്പററി മററുള്ള ഭക്തന്മാരോടു പറഞ്ഞു. അവരെല്ലാം ഗുരുവിൻെറ സംസാരം കേൾക്കാൻ തയ്യാറായി. അദ്ദേഹം അവർക്കു് ഉപദേശങ്ങൾ നൽകി. മനുഷ്യർക്കു് ദൈവപ്രീതി നേടാൻ എങ്ങനെ കഴിയുമെന്നു് അവർ ചോദിച്ചു.

"ദൈവത്തിൽ നിന്നു വരുന്നതെന്തും വിനയപൂർവ്വം സ്വീകരിക്കുക" അതായിരുന്നു ഗുരുവിൻെറ മറുപടി.

മെക്കയിൽ നിന്നു് മദീനയിലേയ്ക്കും പിന്നീട്ട് ബാഗ്ദാദിലേയ്ക്കും ഗുരുനാനാക് പോയി. അദ്ദേഹം കുറെനാം ബാഗ്ദാദിൽ താമസിച്ചു. ആ സ്മരണയെ നിലനിറുത്തുന്ന ഒരു കോവിൽ ഇപ്പോഴും അവിടെയുണ്ടു്. അതിൽ ഇപ്രകാരം എഴുതി വച്ചിരിക്കുന്നു.

"ദിവ്യഗുരുവായ നാനാക്കിൻെറ സ്മരണയ്ക്കായി ഈ മന്ദിരം നിർമ്മിച്ചിരിക്കുന്നു."

ഗുരു, പിന്നീട്ട് മുൽത്താൻ വഴി സ്വദേശത്തേയ്ക്കു തിരിച്ചു. അക്കാലത്തു് മുൽത്താനിൽ ധാരാളം സന്ന്യാസിമാരുണ്ടായിരുന്നു. അവർ ഗുരുവിന് ഒരു പാത്രം നിറയെ പാൽ കൊടുത്തയച്ചു. അവിടം സന്ന്യാസിമാരെക്കൊണ്ടു നിറഞ്ഞിരിക്കുന്നുവെന്നും മറെറാരു സന്ന്യാസിക്കുകൂടി അവിടെ സ്ഥലമില്ലെന്നുമായിരുന്നു അതിൻെറ അത്ഥം.

ഗുരു പാലിന്നുമുകളിൽ ഒരു മുല്ലപ്പൂവ് വച്ചു. പൂവിന് ഭാരമില്ലായിരുന്നതുകൊണ്ടു് പാൽ തുളുമ്പിപ്പോയില്ല. ആ സന്ന്യാസിമാരെ ബുദ്ധിമുട്ടിക്കാതെ താനും അവരുടെ ഇടയിൽ കഴിയുമെന്നാണു് ഗുരു അതുകൊണ്ടുദ്ദേശിച്ചതു്.

# 15

## തടങ്കൽപ്പാളയത്തിൽ

ഗുരുനാനാക് പഞ്ചാബിൽ തിരിച്ചെത്തി. അക്കാലത്താണ് ബാബർ ഇന്ത്യയെ ആക്രമിച്ചത്. ബാബരുടെ പട്ടാളക്കാർ പഞ്ചാബിന് വളരെ നാശനഷ്ടങ്ങൾ വരുത്തി. ആളുകളെ കൂട്ടമായി കൊന്നൊടുക്കി. അവരുടെ വീടുകൾ നശിപ്പിച്ചു. പലതും അഗ്നിക്കിരയാക്കി. സ്ത്രീകളെ പിടിച്ചുകൊണ്ടുപോയി.

ഗുരുനാനാക്കിനേയും മർദാനയേയും മററുള്ളവരോടൊപ്പം തടവിലാക്കി. അവിടെ ചുമടു് ചുമക്കുന്ന പണിയായിരുന്നു ഗുരുനാനാക്കിനു കിട്ടിയതു്. മർദാനയ്ക്കു് കുതിരകളെ മേയ്ക്കലും.

മററു തടവുകാർ പിറുപിറുത്തു കൊണ്ടാണു് ജോലി ചെയ്തതു്. ഗുരുവാകട്ടെ, ഭക്തിഗാനങ്ങൾ പാടിക്കൊണ്ടും. അദ്ദേഹം പാടുമ്പോൾ തലയിലിരിക്കുന്ന ചുമടു് താനേ മുകളിലേയ്ക്കുയർന്നുപോകുന്നതായി പലരും കണ്ടുവത്രേ. ഗുരു ധ്യാനത്തിൽ ലയിച്ചു് നൃത്തം ചെയ്തുകൊണ്ടിരുന്നപ്പോൾ, അദ്ദേഹം ധാന്യം പൊടിച്ചുകൊണ്ടിരുന്ന തിരികക്കല്ലു് താനേ കറങ്ങുന്നതായി ചില തടവുകാർ കണ്ടുവെന്നു് പറയപ്പെടുന്നു.

ഇത്രയേറെ ജോലി ചെയ്തിട്ടും സന്തോഷംകൊണ്ടു നൃത്തമാടുന്ന സന്ന്യാസിയുടെ കഥ ബാബറെ സൈനികമേധാവി അറിയിച്ചു. ആ സന്ന്യാസിയെ തന്റെ മുമ്പിൽ ഹാജരാക്കാൻ ചക്രവർത്തി കല്പിച്ചു.

ഗുരുവിനെ കണ്ടപ്പോൾ, അദ്ദേഹത്തെ കഷ്ടപ്പെടുത്തിയതിൽ പശ്ചാത്തപിച്ചുകൊണ്ടു് ബാബർ മാപ്പു ചോദിച്ചു. നിരപരാധികളെ കൊന്നൊടുക്കിയതിനേയും കഷ്ടപ്പെടുത്തിയതി

നേരം പററിയാണ് ഗുരു ബാബരോട് പറഞ്ഞത്. ബാബർ പറഞ്ഞു.

"പഠാൻകാരുടെ ആക്രമണങ്ങളിൽ നിന്ന് ജനങ്ങളെ രക്ഷപ്പെടുത്താനാണ് ഞാൻ ഇന്ത്യയെ ആക്രമിച്ചത്".

"ശരി, പ്രജകളുടെ നേരെ അക്രമം പ്രവത്തിച്ചാൽ നിങ്ങളുടേയും ഗതി അതുതന്നെയായിരിക്കും." ഗുരു ഉടനടി മറുപടി കൊടുത്തു. ഇതു കേട്ട് വിവശനായ ചക്രവത്തി പറഞ്ഞു.

"മഹാത്മാവേ, എൻെറ തെററുകൾ പൊറുക്കുക. സാധുക്കളുടെ നേരെ ഇനി ഒരക്രമവും ഞാൻ കാട്ടുകയില്ലെന്ന് ഉറപ്പു തരുന്നു".

"ദൈവം നിങ്ങളെ നയിക്കട്ടെ" ഗുരു അനുഗ്രഹിച്ചു. ആ ഗുരുശിഷ്യന്മാരെ ബാബർ മോചിപ്പിച്ചു. അവർ യാത്ര പറഞ്ഞിറങ്ങി. അവർ സയ്യദ്പൂർ പട്ടണത്തിലെത്തി. അവിടെ നിരവധി ആളുകളെ പട്ടാളക്കാർ കൊന്നൊടുക്കിക്കഴിഞ്ഞിരുന്നു. മരിച്ചുപോയ സ്വജനങ്ങളെ വിളിച്ച് സ്ത്രീകളും കുട്ടികളും കരയുന്നതു് അവർ കണ്ടു. സങ്കടംതോന്നിയ മർദാന ഗുരുവിനോടു ചോദിച്ചു.

"ഇവിടെ കൊല്ലപ്പെട്ടവരാരും തിന്മചെയ്തവരല്ല. പിന്നെ എന്തിനാണ് അവക്കിതു സംഭവിച്ചതു്?"

ഒരു മരം ചൂണ്ടിക്കാണിച്ചുകൊണ്ട് ഗുരു പറഞ്ഞു "ആ മരത്തിൻെറ ചുവട്ടിൽ പോയിരുന്ന് വിശ്രമിക്കൂ. സ്വല്പം കഴിഞ്ഞു് ഞാൻ കാരണം പറഞ്ഞുതരാം". മർദാന അപ്രകാരം ചെയ്തു. കുറെക്കഴിഞ്ഞപ്പോൾ അയാൾ ഉറങ്ങിപ്പോയി. ഏതാനും തേൻതുള്ളികൾ മരത്തിൽ നിന്ന് അയാളുടെ ദേഹത്തു വീണു. അല്പം കഴിഞ്ഞപ്പോൾ ഉറുമ്പുകളുടെ കടിയേററ് മർദാന ഞെട്ടിയുണന്നു. അയാൾ ഉറുമ്പുകളെ തൂത്തുകളഞ്ഞു. അനവധി എണ്ണം

ചത്തുപോയി. അപ്പോൾ ഗുരുനാനാക് അടുത്തു ചെന്നിട്ട് പറഞ്ഞു.

"ഇപ്പോൾ മനസ്സിലായില്ലേ മർദാനാ, കുററവാളികളോടൊപ്പം നിരപരാധികളും കൊല്ലപ്പെടുന്നതെങ്ങനെയെന്നു്?"

"ഗുരോ, അങ്ങയുടെ രഹസ്യങ്ങൾ അങ്ങുമാത്രം അറിയുന്നു". അതുമാത്രമേ മർദാനയ്ക്കു് പറയാനുണ്ടായിരുന്നുള്ളു.

ഈ വിവരമറിഞ്ഞ ബാബർ ഒരിക്കൽക്കൂടി ഗുരുവിനെ ക്ഷണിച്ചുവരുത്തി. ഗുരു ആവശ്യപ്പെടുന്നതെന്തും കൊടുക്കാമെന്നു ബാബർ പറഞ്ഞു. "ദൈവത്തിൽ നിന്നല്ലാതെ മററൊരാളിൽ നിന്നു് എന്തെങ്കിലും ആവശ്യപ്പെടുന്നതു് വിഡ്ഢികൾ മാത്രമാണു്." ഗുരു മറുപടി നൽകി. ബാബർ തന്റെ അപേക്ഷ പല പ്രാവശ്യം ആവർത്തിച്ചപ്പോൾ, തടവുകാരെയെല്ലാം വിട്ടയയ്ക്കണമെന്നു് ഗുരുനാനാക് ആവശ്യപ്പെട്ടു. എല്ലാവരേയും മോചിപ്പിക്കാൻ ചക്രവർത്തി ഉടനടി കല്പന കൊടുത്തു.

ദൈവത്തെ മുൻനിർത്തി പ്രവർത്തിച്ചാൽ സങ്കടപ്പെടേണ്ടി വരികയില്ലെന്നും ദീർഘകാലം ഭരണം നടത്താമെന്നും ചക്രവർത്തിയോടു് ഉപദേശിച്ചിട്ടു് ഗുരു കൊട്ടാരത്തിൽ നിന്നിറങ്ങിപ്പോയി.

## 16

# ഒരു പണത്തിനു് സത്യവും ഒരു പണത്തിനു് അസത്യവും

സയ്യദ്പൂരിൽ നിന്നു് സ്യാൽക്കോട്ടിലേയ്ക്കാണു് ഗുരുനാനാക് പോയതു്. അവിടെ ഒരു വൃക്ഷത്തിന്റെ ചുവട്ടിലിരുന്നു വിശ്രമിച്ചുകൊണ്ടു് ഗുരു മർദാനയോടു പറഞ്ഞു.

"നീ കടയിൽ ചെന്നു് രണ്ടുപണം കൊടുത്തിട്ടു്, ഒരു പണത്തിനു സത്യവും ഒരു പണത്തിനു് അസത്യവും തരാൻ ഗുരു ആവശ്യപ്പെടുന്നു എന്നു പറയണം."

ഈ നിർദ്ദേശം കേട്ടു് മർദാന പരുങ്ങി. എങ്കിലും ഗുരുവിനെ അനുസരിക്കുക എന്നതിൽ കവിഞ്ഞു് മറ്റൊന്നും ചിന്തിക്കാത്ത ആ ശിഷ്യൻ ഉടനെ പുറപ്പെട്ടു. എല്ലാകടകളിലും ചെന്നു് അയാൾ ചോദ്യം ആവർത്തിച്ചു. ചോദ്യം കേട്ടപ്പോൾ അയാൾ ഭ്രാന്തനാണെന്നു് പല കടക്കാരും വിചാരിച്ചു. തങ്ങളെ അയാൾ കളിയാക്കുകയാണെന്നാണു് മററു ചിലർ കരുതിയതു്. കടക്കാർ മർദാനയെ ആട്ടിയോടിച്ചു.

'മൂല' എന്നൊരു കച്ചവടക്കാരനോടു ഇതേ ചോദ്യം മർദാന ചോദിച്ചപ്പോൾ അയാൾ രണ്ടു പണം കൊടുക്കാൻ ആവശ്യപ്പെട്ടു. എന്നിട്ടു പറഞ്ഞു. "മരണം സത്യവും ജീവിതം അസത്യവുമാണെന്നു് നിന്റെ ഗുരുവിനോടുപോയി പറയുക."

മർദാന തിരിച്ചുവന്നു് ഗുരുവിനെ വിവരമറിയിച്ചു. അദ്ദേഹം സന്തോഷപൂർവ്വം പറഞ്ഞു. "ആ ബുദ്ധിമാനെ എനിക്കു കാണണം. അയാൾക്കു് സത്യമെന്താണെന്നു് അറിയാമെന്നു തോന്നുന്നു." ഗുരുനാനാക് കടയിൽചെന്നു് മൂലയെ അഭിനന്ദിച്ചു.

യാത്രയിൽ തന്നോടൊപ്പം പോന്നാൽ കൊള്ളാമെന്ന് ഗുരു പറഞ്ഞു. മൂല സമ്മതിച്ചു. കുറെക്കാലം അയാൾ ഗുരുവിനോടൊത്തു ദേശാടനം ചെയ്യുകയുണ്ടായി.

മറെറാരവസരത്തിൽ ഗുരു സ്യാൽക്കോട്ടിൽ വന്നു. അതു് അറിഞ്ഞപ്പോൾ മൂലയുടെ ഭാര്യയ്ക്കു പരിഭ്രമമായി. തൻെറ ഭർത്താവു് ഇനിയും ഗുരുവിനോടൊത്തു് പൊയ്ക്കളയുമോ എന്നായിരുന്നു ആ സ്ത്രീയുടെ ഭയം. വീടിന്നു് പുറകുവശത്തുള്ള ഒരു മുറിയിൽ അവർ ഭർത്താവിനെ പൂട്ടിയിട്ടു.

മൂലയെ കാണാൻവേണ്ടി അയാളുടെ വീട്ടിലെത്തിയ ഗുരുവിനോടു്, തൻെറ ഭർത്താവു് ഒരു ദീർഘയാത്രയ്ക്കു പോയിരിക്കുയാണെന്നു ഭാര്യ പറഞ്ഞു. കാര്യം മനസ്സിലാക്കിയ ഗുരു പറഞ്ഞു "മരണം സത്യമാണെന്നും ജീവിതം അസത്യമാണെന്നും പറഞ്ഞ മനുഷ്യനാണു് മൂല. മരണത്തിൽനിന്നു് രക്ഷപ്പെടാൻ ആർക്കു കഴിയും.?"

ഗുരുനാനാക് മൂലയുടെ വീട്ടിൽ നിന്നിറങ്ങി. ഉടനെ തന്നെ ആ സ്ത്രീ ഓടിച്ചെന്നു് കതകു തുറന്നു. തൻെറ ഭർത്താവു് മരിച്ചുകിടക്കുന്നതാണു് അവർ കണ്ടതു്. പാമ്പുകടിയായിരുന്നു മരണകാരണം.

മരണവാർത്ത അറിഞ്ഞപ്പോൾ ഗുരുനാനാക് പറഞ്ഞു. "കഷ്ടം, മൂല മരിച്ചുപോയല്ലോ. ഇതാണു് അദ്ദേഹത്തിൻെറ ഒരു പണം വിലയ്ക്കുള്ള സത്യം!"

ഗുരുനാനാക് അടുത്തു സന്ദർശിച്ച സ്ഥലം ലാഹോറായിരുന്നു. അവിടെ ദുനീചന്ദ് എന്നു പേരായ ഒരു കോടീശ്വരനുണ്ടായിരുന്നു. അയാളുടെ വീട്ടുപടിക്കൽ ധാരാളം കൊടിമരങ്ങൾ നാട്ടിയിരിക്കുന്നതു് ഗുരു കണ്ടു. അതെന്തിനാണെന്നു ചോദിച്ചപ്പോൾ, ആ ധനികൻെറ സമ്പാദ്യത്തെ സൂചിപ്പിക്കുവാനാണെന്നു അവിടെ നിന്നവർ പറഞ്ഞു. അവർ ഇങ്ങനെ വിവരിച്ചു.

"സമ്പാദ്യം ഒരു ലക്ഷം രൂപ തികയുമ്പോൾ അദ്ദേഹം ഒരു കൊടിമരം നാട്ടും. ഓരോ ലക്ഷത്തിനും ഓരോ കൊടിമരം എന്നാണു് കണക്കു്. കൊടിമരം എണ്ണിനോക്കിയാൽ മതി, അദ്ദേഹത്തിനു് എത്രലക്ഷം രൂപ സമ്പാദ്യമുണ്ടെന്ന മനസ്സിലാക്കാൻ."

തന്റെ മരിച്ചുപോയ പിതാവിന്റെ ആത്മശാന്തിക്കായി നടത്തുന്ന സദ്യയിൽ സംബന്ധിക്കുവാൻ ധനീചന്ദ് ഗുരുവിനോട ഭ്യർത്ഥിച്ചു. ഗുരു സമ്മതിച്ചു. പക്ഷേ ധനീചന്ദ് ഒരു വ്യവസ്ഥ പാലിക്കണമെന്നു് ഗുരു ആവശ്യപ്പെട്ടു. അതെന്താണെന്ന ആ ധനികൻ ചോദിച്ചു. ഗുരു പറഞ്ഞു:

"ഒരു ചെറിയ സൂചി ഞാൻ തരും. പരലോകത്തുവെച്ചു് തമ്മിൽ കാണുമ്പോൾ അതെനിക്കു് തിരിച്ചു തരണം."

"അതെങ്ങനെ സാധിക്കും? സൂചി പരലോകത്തേയ്ക്കു കൊണ്ടുപോകുവാൻ കഴിയുമോ?" ആശ്ചര്യത്തോടുകൂടി ധനീചന്ദ് ചോദിച്ചു.

"ഒരു ചെറിയ സൂചിപോലും പരലോകത്തേയ്ക്കു കൊണ്ടു പോകാൻ കഴിയുകയില്ലെങ്കിൽ, നിങ്ങളെന്തിനാണു് സ്വത്തുക്കൾ വിളംബരം ചെയ്യുന്ന കൊടിമരങ്ങൾ വീട്ടുവാതില്ക്കൽ നാട്ടിയിരിക്കുന്നതു്?" ഗുരുവിന്റെ എതിർ ചോദ്യം കേട്ടു് ധനീചന്ദ് ലജ്ജിച്ചുപോയി.

അദ്ദേഹത്തിന്റെ നിർദ്ദേശമനുസരിച്ചു് ധനീചന്ദ് തന്റെ സമ്പാദ്യമെല്ലാം സാധുക്കൾക്കു കൊടുത്തിട്ടു് സന്ന്യസിക്കാൻ തയ്യാറായി.

# 17

# ആശ്രമത്തിൽ

ഗുരുവിന് വാർദ്ധക്യമായി. ദീർഘയാത്രകൾ ചെയ്യാൻ അദ്ദേഹത്തിന് ബുദ്ധിമുട്ട് അനുഭവപ്പെട്ടു. അതിനാൽ റാവി നദീതീരത്തുള്ള കർതാർപൂരിൽ സ്ഥിരതാമസമാക്കി. സന്ന്യാസിവേഷം മാററി അദ്ദേഹം സാധാരണവേഷം സ്വീകരിച്ചു.

ഗുരുവിൻെറ അച്ഛനും അമ്മയും നേരത്തെ മരിച്ചു പോയിരുന്നു. ഭാര്യ, മകൻ ലക്ഷ്മീദാസിനോടൊത്ത് ഗുരുവിനെ ശുശ്രൂഷിക്കാൻ വന്നു. ശ്രീചന്ദ് എന്ന മററേ മകൻ സന്ന്യാസിയായിക്കഴിഞ്ഞിരുന്നു.

അക്കാലത്ത് ഗുരുനാനാക്കിനെപ്പററി കേൾക്കാത്തവർ ചുരുക്കമായിരുന്നു. അതിനാൽ സന്ദർശകരുടെ എണ്ണം പെരുകി വന്നു. ആശ്രമത്തിൽ തിക്കും തിരക്കുമായി. ഏതാനും ശിഷ്യന്മാർ അവിടെത്തന്നെ സ്ഥിരതാമസമാക്കി.

ശിഷ്യന്മാരോടുകൂടി ഗുരു കൃഷിചെയ്തിരുന്നു. അങ്ങനെ ഉണ്ടാക്കിയ വിളകൊണ്ട് തന്നെക്കാണാൻ വന്നവർക്കൊക്കെ ഭക്ഷണം നൽകി. പണക്കാരെന്നോ പാവപ്പെട്ടവരെന്നോ ഉയർന്ന ജാതിക്കാരെന്നോ താണജാതിക്കാരെന്നോ നോക്കാതെ ഒന്നിച്ചിരുന്നു ഭക്ഷണം കഴിക്കുന്ന സമ്പ്രദായം ആദ്യമായി പ്രോത്സാഹിപ്പിച്ചത് ഒരു പക്ഷേ, അദ്ദേഹമായിരിക്കണം.

ഒരു ബ്രാഹ്മണൻ ഗുരുവിൻെറ അടുത്തെത്തി ഭിക്ഷ ചോദിച്ചു. ഭക്ഷണം കൊടുക്കാമെന്നു ഗുരു പറഞ്ഞപ്പോൾ മററുള്ളവരോടൊത്തിരുന്ന് താൻ ഭക്ഷിക്കുകയില്ലെന്ന് ആ ബ്രാഹ്മണൻ അറിയിച്ചു. സ്വന്തമായി പാകം ചെയ്ത ഭക്ഷണമേ അയാൾ കഴിക്കൂ. അല്ലെങ്കിൽ അയാൾ അശുദ്ധമായിപ്പോകും.

ആദ്യമായി അയാറം മണ്ണുകുഴിച്ച് പാചകസ്ഥലം അടയാളപ്പെടുത്തും. അതിനുശേഷം അവിടെ ചാണകം കൊണ്ടു മെഴുകും. പിന്നീട് ക്രമികളൊന്നും വിറകിനോടൊപ്പം നശിച്ചുപോകാതിരിക്കാൻ അതുകഴുകും. എന്നിട്ടാണ് ഭക്ഷണം പാകം ചെയ്യുന്നത്.

ജീവികളൊന്നും വരാത്തസ്ഥലം അയാറം കണ്ടുപിടിച്ചശേഷം, പാകംചെയ്യാനുള്ള വക അയാറംക്കു കൊടുക്കാമെന്ന് ബ്രാഹ്മണനോട് ഗുരു പറഞ്ഞു. പക്ഷേ, അയാറം കുഴിച്ച സ്ഥലങ്ങളിൽ നിന്നെല്ലാം പലതരം ജീവികറം പുറത്തുവരുന്നതു കണ്ടു. അപ്പോറം ഗുരുനാനാക് പറഞ്ഞു. "ആഹാരം വഴിയല്ല; ദുഷിച്ച മനസ്സുവഴിയാണ് നാം അശുദ്ധരാകുന്നത്."

ബ്രാഹ്മണൻ പിന്നെ അവിടെ നിന്നില്ല. ഭിക്ഷവാങ്ങാതെ തന്നെ അയാറം അവിടെനിന്നു പോയി.

അടുത്ത ഗ്രാമത്തിൽ പുരോഹിതനായിരുന്നു ലേഹ്ന. വൈഷ്ണവി ദേവിയുടെ വലിയ ഭക്തൻ. ഗുരുനാനാക്കിനെപ്പററി കേട്ടിരുന്ന ലേഹ്ന ഒരു ദിവസം അദ്ദേഹത്തെ കാണാൻവന്നു. ഗുരു സന്തോഷത്തോടുകൂടി അദ്ദേഹത്തെ സ്വീകരിച്ചു. ആ കൂടിക്കാഴ്ച ലേഹനയുടെ ജീവിതത്തിൽ വലിയ മാററങ്ങറം വരുത്തി. അദ്ദേഹം ഗുരുവിനെ വിട്ടുപിരിഞ്ഞില്ല. ആശ്രമത്തിൽത്തന്നെ താമസിച്ചു.

ക്ഷീണം കൂടിക്കൂടി വന്നു കൊണ്ടിരുന്നതിനാൽ പൂജാകർമ്മങ്ങറം ചെയ്യാൻ ഗുരു അശക്തനായിത്തീർന്നു. തൻെറ ജോലി ഏറെറടുക്കുവാൻ മക്കളോടാവശ്യപ്പെട്ടു. പക്ഷേ, അവർ തയ്യാറായില്ല. അതിനാൽ അതെല്ലാം നിർവ്വഹിച്ചുപോന്നത് ലേഹ്നയായിരുന്നു.

ചെറുപ്പം മുതൽ നാനാക്കിനോടൊത്തുണ്ടായിരുന്ന മർദാന വൃദ്ധനായി. തൻെറ അന്ത്യം അടുത്തുവെന്ന് മർദാനയ്ക്കു മനസ്സിലായി. അധികം താമസിയാതെ താൻ ഈ ലോകത്തിൽ

നിന്നു് വേർപിരിയുമെന്നു് അദ്ദേഹം ഗുരുവിനോടു പറഞ്ഞു.

മർദാനയുടെ മരണശേഷം അദ്ദേഹത്തിന്റെ മകൻ ശാഹ്സാദ കീർത്തനങ്ങൾ പാടുന്ന ഗുരുവിനോടൊന്നിച്ചു വീണവായിച്ചു തുടങ്ങി. ഗുരുവിന്റെ അന്ത്യം വരെ ശാഹ്സാദ അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു.

## 18

## പിൻഗാമിയുടെ തെരഞ്ഞെടുപ്പു്

തന്റെ അന്ത്യകാലമടുത്തു എന്നു് ഗുരുനാനാക്കിനു് മനസ്സിലായി. ഒരു പിൻഗാമിയെ കണ്ടെത്താൻ അദ്ദേഹം പലതവണ ശ്രമിച്ചു. പക്ഷേ, ഫലിച്ചില്ല. തന്റെ മക്കൾ ആ സ്ഥാനത്തിനു് യോഗ്യരല്ലെന്നു് തെളിഞ്ഞു കഴിഞ്ഞു.

ഒരു ദിവസം ഗുരുവിനെ കാണാൻവന്ന ഒരു യോഗി പറഞ്ഞു. "അങ്ങേയ്ക്കു് ധാരാളം ശിഷ്യന്മാരുണ്ടല്ലോ" "നല്ല ശിഷ്യന്മാർ വളരെ കുറച്ചേ ഉള്ളൂ". ഗുരുപറഞ്ഞു.

"അവർ ആരൊക്കെ ആണെന്നു് കാണിച്ചുതരാൻ അങ്ങേയ്ക്കുകഴിയുമോ?" യോഗി വീണ്ടും ചോദിച്ചു.

"കാണിച്ചുതരാം." ഗുരു ഒട്ടും സംശയിക്കാതെ മറുപടി നൽകി. ഉടനെ ആ യോഗിയേയും കൂട്ടിക്കൊണ്ടു് ഗുരു വനത്തിലേയ്ക്കു പുറപ്പെട്ടു. ധാരാളം ശിഷ്യന്മാർ അവരെ അനുഗമിച്ചു.

ഗുരുവും കൂട്ടരും വനത്തിലൂടെ കുറെ നടന്നുകഴിഞ്ഞപ്പോൾ ഗുരുനാനാക് ഒരു മലവേടന്റെ വേഷം ധരിച്ചു. കൂടെയുണ്ടായിരുന്നവരിൽ പലരും ഭയപ്പെട്ടു് ഓടിക്കളഞ്ഞു.

ശേഷിച്ചവർ കുറേക്കൂടി മുമ്പോട്ടു നീങ്ങി. ഏതാനും ചെമ്പുനാണയങ്ങൾ വഴിയിൽകിടക്കുന്നതു് അവർ കണ്ടു. ചിലർ ആ നാണയങ്ങൾ പെറുക്കിക്കൊണ്ടു് വീട്ടിലേയ്ക്കു തിരിച്ചുപോയി.

ബാക്കിയുള്ളവർ യാത്ര തുടർന്നു. വെള്ളിനാണയങ്ങൾ വഴിയിൽ ചിതറിക്കിടക്കുന്നതാണവർ പിന്നീടു കണ്ടതു്. കുറേപ്പേർ അതും പെറുക്കിക്കൊണ്ടു് തിരിച്ചുപോയി.

പിന്നെ വളരെ കുറച്ചുപേർ മാത്രമേ ഗുരുവിൻെറ കൂടെ ഉണ്ടായിരുന്നുള്ളു. അവർ മുമ്പോട്ടുനീങ്ങി. സ്വർണ്ണനാണയങ്ങളാണു് പിന്നീടു വഴിയിൽ കണ്ടതു്. കണ്ടവർ കണ്ടവർ അവയെല്ലാം കൈയ്ക്കലാക്കിക്കൊണ്ടു് കടന്നുകളഞ്ഞു.

ഈ നാണയങ്ങളിലൊന്നും ശ്രദ്ധിക്കാതെ ഗുരുവിനെ അനുഗമിച്ചവർ ലേഹ്നയും യോഗിയും വേറെ രണ്ടു ശിഷ്യന്മാരും മാത്രമായിരുന്നു. മററുള്ളവരെല്ലാം കിട്ടിയ ദ്രവ്യങ്ങളുമായി അപ്രത്യക്ഷരായി.

എരിഞ്ഞുകൊണ്ടിരുന്ന ഒരു ചിതയ്ക്കു മുമ്പിൽ അവർ എത്തി. അതിനടുത്തായി, വെള്ളവസ്ത്രം കൊണ്ടു മൂടിയ ഒരു ശവം കാണപ്പെട്ടു. അതിൽ നിന്നു ദുർഗ്ഗന്ധം പുറപ്പെട്ടിരുന്നു. അതിൻെറ അടുത്തുചെന്നു നിന്നിട്ടു് ഗുരു അലറി:

"എന്നോടു കൂടി ഇരിക്കുവാൻ ആഗ്രഹിക്കുന്നവർ ഈ ശവം തിന്നട്ടെ" ഇതു കേട്ടപ്പോൾ ലേഹ്ന ഒഴികെയുള്ള രണ്ടു ശിഷ്യരും ഭയപ്പെട്ടു് ഓടിപ്പോയി.

ലേഹ്ന ശവത്തെ സമീപിച്ചു. അപ്പോൾ ഗുരു പറഞ്ഞു. "മതി. ഇനി കൂടുതൽ പരീക്ഷയുടെ ആവശ്യമില്ല. നീ സ്നേഹവും വിശ്വാസവും ഉള്ളവനാണെന്നു് തെളിഞ്ഞിരിക്കുന്നു. ആ മാംസത്തിനുപകരം ഇതാ, ഈ പ്രസാദം കഴിച്ചുകൊള്ളുക."

ഗുരുനാനാക് ലേഹ്നയ്ക്കു പ്രസാദം നൽകി.

കൂടെയുണ്ടായിരുന്ന യോഗിയുടെ നേരെ തിരിഞ്ഞിട്ട് ഗുരു പറഞ്ഞു.

"ഇപ്പോഴും മനസ്സിലായില്ലേ, എനിക്ക് എത്ര ശിഷ്യന്മാരുണ്ടെന്ന്? ലേഹ്ന എൻെറ വലംകൈയ്യാണ്. അദ്ദേഹമായിരിക്കും എൻെറ പിൻഗാമി". യോഗിക്ക് എല്ലാം മനസ്സിലായി.

പിന്നീട് ലേഹ്നയെ തൻെറ മതത്തെപ്പററിയുള്ള കാര്യങ്ങൾ ഗുരുനാനാക് പഠിപ്പിച്ചു. സ്നേഹത്തോടും ആദരവോടും കൂടിയാണ് ഗുരു അദ്ദേഹത്തോടു പെരുമാറിയത്. മററ് ഏതു ശിഷ്യനേയുംകാൾ കൂടുതലായി അദ്ദേഹം ലേഹ്നയെ സ്നേഹിച്ചു.

# 19

# മഹാസമാധി

ഗുരുവിന്റെ സമാധിക്കുള്ള കാലമായി. അദ്ദേഹം ലേഹ്നയുടെ മുമ്പിൽ അഞ്ചു പണവും ഒരു നാളികേരവും വച്ച് നാലു തവണ ശിഷ്യനെ പ്രദക്ഷിണം വെച്ചു. അങ്ങനെ തൻെറ പിൻഗാമിയായി ലേഹ്നയെ ഗുരുനാനാക് വാഴിച്ചു. തൻെറ ദിവ്യശക്തിയെല്ലാം ലേഹ്നയിലേയ്ക്കു പകർന്നിരിക്കുന്നു എന്ന് ഗുരുനാനാക് പറഞ്ഞു. അങ്ങനെ ലേഹ്ന രണ്ടാമത്തെ ഗുരുവായി. അംഗദൻ എന്ന പേരിലാണ് അദ്ദേഹം അറിയപ്പെടുന്നത്.

ഈ പ്രവൃത്തി ഗുരുവിൻെറ ഭാര്യയ്ക്ക് ഇഷ്ടപ്പെട്ടില്ല. രണ്ടു മക്കളേയും മുമ്പിൽ നിറുത്തിക്കൊണ്ട് അവർ ചോദിച്ചു

"എൻെറയും ഇവരുടേയും കാര്യം എന്താകും"?

"നിങ്ങളുടെ അഭയം ദൈവമാണ്. ദൈവം അവിടത്തെ ഇഷ്ടയനുസരിച്ച് ആജ്ഞാപിച്ചതു് ഞാൻ ചെയ്തു." ഇതായിരുന്നു ഗുരുവിൻെറ മറുപടി.

ഗുരുവിൻെറ അന്ത്യകാലം അടുത്തു. അദ്ദേഹത്തെ സംസ്കരിക്കേണ്ട രീതിയെപ്പററി ശിഷ്യരുടെ ഇടയിൽ തർക്കമാരംഭിച്ചു. മൃതദേഹം മണ്ണിൽ കുഴിച്ചിടണമെന്ന് മുസ്ലീങ്ങളും ദഹിപ്പിക്കണമെന്ന് ഹിന്ദുക്കളും വാദിച്ചു. ഇതറിഞ്ഞു ഗുരുപറഞ്ഞു.

"ഞാൻ മരിച്ചുകഴിയുമ്പോൾ ശരീരത്തിൻെറ വലത്തു ഭാഗത്തു് ഹിന്ദുക്കളും ഇടത്തുഭാഗത്തു് മുസ്ലീങ്ങളും പുഷ്പങ്ങൾ വയ്ക്കണം. പിറേറദിവസം വാടുന്നപുഷ്പങ്ങൾ ഏതുഭാഗത്തു കാണുന്നുവോ ആ ഭാഗക്കാരുടെ ആചാരമനുസരിച്ച് സംസ്കരിക്കണം" എല്ലാവരും ആ നിർദ്ദേശം സ്വീകരിച്ചു.

ഉടനെ ഗുരു ഒരു മുണ്ടുകൊണ്ടു് ദേഹം മൂടി. അതിനു ശേഷം കീർത്തനം പാടാൻ തുടങ്ങി. ആ ഗാനധാര അവസാനിച്ചതോടെ അദ്ദേഹം നിത്യസമാധിയിൽ ലയിച്ചു. 1538—ലാണ് ആ സംഭവം നടന്നതു്. ഗുരുവിനു് അന്നു 69 വയസ്സുപ്രായമായിരുന്നു.

ഗുരുവിൻെറ നിർദ്ദേശമനുസരിച്ച് ശിഷ്യന്മാർ മൃതദേഹത്തിൻെറ ഇരുവശങ്ങളിലും പുഷ്പങ്ങൾ വച്ചു. പിറേറദിവസം രാവിലെ എല്ലാവരും ഓടിയെത്തി. രണ്ടുഭാഗത്തേയും പുഷ്പങ്ങൾ വാടിയിട്ടില്ല! അവർ ശരീരം മൂടിയിരുന്ന തുണി മാററി നോക്കി. മൃതദേഹം അവിടെക്കാണ്മാനില്ല. എല്ലാവരും അത്ഭുതത്തോടെ പകച്ചുനോക്കി. ദിവ്യശക്തിയാൽ ഗുരുവിൻെറ മൃതദേഹം അന്തർദ്ധാനം ചെയ്തു എന്നു ശിഷ്യന്മാർ കരുതി.

തുണി രണ്ടായി കീറി പകുതി മണ്ണിൽ കുഴിച്ചിട്ടു. പകുതി ദഹിപ്പിക്കുകയും ചെയ്തു. ഗുരുനാനാക് മരിച്ച സ്ഥലത്തു് ഹിന്ദുക്കളും മുസ്ലീങ്ങളും സ്മാരകങ്ങൾ സ്ഥാപിച്ചു. പില്ക്കാലത്തു് റാവി നദിയിലുണ്ടായ വെള്ളപ്പൊക്കംമൂലം അതെല്ലാം നശിച്ചു.

# 20

## സിഖ്മതം

ഗുരുനാനാക്കിന്റെ ജീവിതയാത്ര അവസാനിച്ചു. ഇന്ത്യയിൽ മുഗൾ ഭരണം ആരംഭിക്കുന്ന കാലഘട്ടത്തിലാണ് അദ്ദേഹം ജീവിച്ചിരുന്നത്. ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ മതത്തിന്റെ പേരിൽ അന്ന് ശത്രുത പുലർത്തിപ്പോന്നിരുന്നു. അത് കണ്ടുകൊണ്ടിരിക്കാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. ജനങ്ങളുടെ ഇടയിലേയ്ക്ക് ഇറങ്ങിച്ചെന്ന്, ഹിന്ദുവിനും മുസൽമാനുമപ്പുറം മനുഷ്യന് വില കല്പിക്കണമെന്ന് അദ്ദേഹം പറഞ്ഞു. ഏകദൈവത്തിന്റെ സൃഷ്ടികളാണ് എല്ലാമനുഷ്യരും. അതിനാൽ എല്ലാമനുഷ്യർക്കും സ്വീകാര്യമായ പുതിയൊരു മതം സ്ഥാപിക്കാൻ അദ്ദേഹം മുന്നോട്ടു വന്നു. അതാണ് ഇന്നറിയപ്പെടുന്ന സിഖ്മതം.

അക്കാലത്ത് ഇന്ത്യയിൽ ജാതിചിന്ത വളരെ കൂടുതലായിരുന്നു. തീണ്ടൽ, തൊടീൽ, മുതലായ അനാചാരങ്ങൾ കൊടികുത്തിവാണിരുന്നു. ഉയർന്ന ജാതിക്കാർ താഴ്ന്നവരെ വെറുക്കുകയും അവരോട് വളരെ നിർദ്ദയമായി പെരുമാറുകയും ചെയ്തു.

പീഡിതരും നിന്ദിതരുമായ ഈ പാവപ്പെട്ടവരുടെ ഇടയിലേയ്ക്കാണ് സ്നേഹത്തിന്റെ കൈത്തിരിയുമായി ഗുരുനാനാക് ഇറങ്ങിച്ചെന്നത്. ഉയർന്ന ജാതിക്കാരുടെ കണ്ണു തുറപ്പിക്കാൻ അത് ഉപകരിച്ചു. അയിത്താചാരങ്ങൾക്കെതിരായി, എല്ലാ ജാതികളിലും പെട്ടവർ ഒരുമിച്ചിരുന്നു ഭക്ഷണം കഴിക്കുന്ന സമ്പ്രദായം അദ്ദേഹം ആരംഭിച്ചു.

സ്നേഹത്തിന്റെയും ഐക്യത്തിന്റെയും സന്ദേശം പ്രചരിപ്പിച്ചുകൊണ്ട് ഗുരുനാനാക് ഇന്ത്യയ്ക്കകത്തും പുറത്തും സഞ്ച

രിച്ചു. അസാധാരണമായ പല അനുഭവങ്ങളും ആ സഞ്ചാരവേളകളിൽ അദ്ദേഹത്തിനുണ്ടായി. എല്ലാതരത്തിലുംപെട്ട ആളുകളുമായി ഗുരു ഇടപഴകി. അദ്ദേഹത്തെ പുതിയ ജീവിതമാർഗ്ഗത്തിൽ നിന്നു പിന്തിരിപ്പിക്കാൻ പലരും ശ്രമിച്ചു. പക്ഷേ, ഗുരു തന്റെ വിശ്വാസത്തിൽ ഉറച്ചു നിൽക്കുക തന്നെ ചെയ്തു.

ദൈവം ഒന്നേയുള്ളു. മനുഷ്യനും ഒന്നുമാത്രം, എന്നദ്ദേഹം വിശ്വസിച്ചു. ജാതികളിൽ അദ്ദേഹം വിശ്വസിച്ചില്ല. എല്ലാ മനുഷ്യരും ഒരേദൈവത്തിന്റെ സൃഷ്ടികളാണ്. അതിനാൽ അവർ പരസ്പരം സ്നേഹിക്കണം. ആ സ്നേഹത്തിലൂടെ ദൈവത്തെ പ്രാപിക്കണം. ഇതായിരുന്നു ഗുരുനാനാക് ലോകത്തിനു നൽകിയ സന്ദേശത്തിന്റെ സാരാംശം.




Printed at
CITY PRESS, TRIVANDRUM

